


# മലങ്കരസഭാതാരക.



# The Star of the Malankara Church.



പതിനഞ്ചാം തീയതിതോറും പ്രസിദ്ധപ്പെടുത്തുന്നത്.



| N. S. BOOK VI. | ൧൦൮൫ കുംഭം | No. 7. |
|---|---|---|



## സംഗതിവിവരം.



മാർത്തോമ്മാ സഭയിലെ പട്ടത്വം ... ... ... ... ... ... ൧൯൭

മാരാമണ്ണു മഹായോഗം—റെറി. സി. ചാക്കൊ... ... ... ... ൧൯൯

ഇൻഡ്യാ ജാതീയ്യ സുവിശേഷപ്രസംഗസംഘം.
—അപ്പു മത്തായി ബി. എ... ... ... ൧൯൯

കല്ക്കട്ടാ എഴുത്തുകൾ—ൻ. ശ്രീ. കുറിയാക്കോസ് ശെമ്മാശൻ
—മിസ്റ്റർ എം. പി. പോത്തൻ ബി. എ. ൨൦൨

പത്രാധിപക്കുറിപ്പുകൾ ൨൦൪

പ്രത്യേക പരസ്യം ൨൦൮

പത്രവരി അടച്ചവരുടെ പേരുവിവരം കവർ



സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം
എന്ന മേൽവിലാസത്തിൽ പത്രവരി അടക്കേണ്ടതാകുന്നു.


KOTTAYAM
PRINTED AND PUBLISHED BY K. M. VARKI
AT THE V. G. PRESS.
1910.





# മലങ്കര സഭാതാരക.

ഒരാണ്ടത്തേക്കു ബ്രിട്ടീഷ് രൂപാ ഒന്നര
ഒററപ്രതിക്കു അണ ൨.

മുമ്പേർ അടയ്ക്കുന്നപക്ഷം, സാധുക്കൾക്കു അര രൂപായും മൂന്നുമാസത്തിനിടയിൽ ആയാൽ കാൽരൂപായും വിട്ടുകൊടുക്കുന്നതാണ്.

---

## ൧൦൮൫-ാമാണ്ടു പത്രവരി അടച്ചവരുടെ പേരുവിവരം

താഴെ ആണ്ടുമാസം കാണുന്നതു് അതുവരെയുള്ള (അതും ഉൾപ്പെടും) പത്രവരി അടഞ്ഞു എന്നു കാണിപ്പാനാണ്

നി. വ. ദി. ശ്രീ. മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് തൊഴിയൂർ. രൂ. ൨ ച. ൩ കാ. ൧൦൮൫ മേടം. നി. വ. ദി. ശ്രീ. മാർത്തോമ്മാ മെത്രാപ്പോലീത്താതിരുമനസ്സുകൊണ്ട് രൂ. ൩ ൧൦൮൫ മേടം.

*Changanachery* J. Mathen Esq. Rs. 3 Medom 1085 *Bombay* Dr. P. M. Mathai Rs. 3. Medom 1085. *Paravoor* K. M. Itty Esq. B. A. B. L. Re. 1-14-4 Idavam 1084. *Calicut.* M. K. George Esq. B. A. L. T. Rs. 3 Medom 1085 Rao Bahadur G. T. Varughese Esq. B. A. Rs. 3. Medom 1085. P. V. Kurwvilla Esq. B. A. L. T. Re. 1-14-4 Medom 1085. *Madras* P. T. Tharian Esq. B. A. Rs. 3 Medom 1085 Dr. Thomas Mathew Rs. 3 Medom 1085 Jacob J. Chandy Esq. Re. 1-14-4 Dhanoo 1085 *Krishnapuram.* P. Mathew Esq. B. A. Re. 1-14-4 Medom 1085 *Cochin* C. M. Mathai Esq. Rs. 3 Medom 1085 P. I. Alexander Esq. Re. 1-14-4 Medom 1085 C. Cherian Esq. Re. 1-14-4 Medom 1085 K. C. Varki Esq. Rs. 3 Mithunam 1085 *Quilon* C. K. Mathan Esq. B. A. B. L. Re. 1-14-4 Medom 1085 G. George Esq. Re. 1-2-4 Medom 1084 M. E. Ittiyera Esq. B. A. Rs. 2-14-4 Dhanoo 1085 M. P. Joseph Esq. B. A. B. L. Re. 1-14-4 Kanny 1085 C. Abraham Esq. Re. 1-14-4 Kanny 1085 മിസ്റ്റർ പി. ജി. വറുഗീസ് രൂ. ൩ ൧൦൮൫ മേടം *Pala* K. U. Alexander Esq. B. A. Re. 1-14-4 Medom 1085 M. C. Mathai Esq. Rs. 3 Medom 1085 *Poothancurisoo* P. I. Ithack Esq. B. A. Re. 1-14-4 Kumbam 1085 *Deviculam* A. T. Thomas Esq. L. M. & S. Rs. 3 Medom 1085 *Ernaculam* P. K. Varughese Esp. Rs. 3 Kumbam 1085 *Alleppy* M. Poonnen Esq. Re. 1-14-4 Kanny 1085 *Coimbatore* C. M. Philip Esq. L. M. & S. Re. 1-14-4 Thulam 1085 *Thiruvella* V. P. Mamman Esq. B. A. Re. 1-14-4 Medom 1085 George John Esq. B. A. Rs. 3 Medom 1085 *Mysore* K. Mathan Esq. B. A. Rs. 3 Medom 1085 *Ambalapuzha* M. K. Ittiyeaa Esq. Re. 1-14-4 Medom 1085 *Ayroor* K. M. George Esq. Rs. 2 Medom 1085 *Thiruvella* P, K. Abraham Esq. Re. 1-14-4 Medom 1085 V. Varki Esq. Rs. 2 Chingam 1086 *Poovathoor* Rev. T. K. Ninan Rs. 2 Chingam 1085 *Mavelicara* Rev. T, K. Joseph Re. 1 Macaram 1084.

കുന്നംകുളം സി. എം. വറുഗീസ് പാറയിലങ്ങാടി രൂ. ൩ ൧൦൮൫ മേടം.

തെക്കേക്കര ചാക്കുണ്ണി ചുമ്മാര രൂ. ൩ ൧൦൮൫ മേടം. ചെറുവത്തൂര ഉക്കറു ചാറു രൂ.

# മലങ്കരസഭാതാരക.

## മാർത്തോമ്മാസഭയിലെ പട്ടത്വം.

മാർത്തോമ്മാസഭയിലെ പട്ടത്വത്തെപ്പററിയുള്ള വാദത്തിൽ നിന്നു് പത്രികാധിപർ പിൻമാറിയിരിക്കയാണല്ലോ. എന്നാൽ മിസ്റ്റർ സി. പി. തരകൻ ഇപ്പോൾ ഈ വിഷയത്തെപ്പററി പ്രതിവാദിപ്പാൻ പുറപ്പെട്ടിരിക്കുന്നു. മിസ്റ്റർ തരകനു് യാക്കോബായ സമുദായത്തിലുള്ളതു് പി. എം. കോശി, തെങ്ങനാംപ്ലാക്കൽ ചാണ്ടി, തിരുവല്ലാ മാമ്മൻ മുതലായ ലേഖകന്മാരുടെ സ്ഥാനമല്ലെന്നു ഞങ്ങൾക്കു അറിയാം. എന്നാലും വൈദികവിഷയങ്ങളിൽ മിസ്റ്റർ തരകന്റെ അഭിപ്രായങ്ങളെ യാക്കോബായസഭ എത്രത്തോളം വകവയ്ക്കുമെന്നു് സംശയിപ്പാൻ വഴിയുണ്ടായിരുന്നു. എന്നാൽ ഇടവകപ്പത്രികാ മാനേജരായ മല്ലാനച്ചൻ മുതലായി യാക്കോബായ സഭയിലുള്ള പലരുടേയും പ്രേരണയിന്മേലാണു് ഈ പ്രസംഗം എഴുതുന്നതെന്നു് അദ്ദേഹം പറയുന്ന സ്ഥിതിക്കു യാക്കോബായ ഭാഗത്തെ പ്രതിനിധിയായിട്ടാണു് അദ്ദേഹം പുറപ്പെട്ടിരിക്കുന്നതു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. പ്രതിവാദവിഷയത്തെപ്പററി ശരിയായി വ്യവഹരിപ്പാൻ കഴിയുന്നവനെന്നു് യാക്കോബ്യരുടെ ഇടയിൽ സമ്മതം പ്രാപിച്ചിരിക്കുന്ന ആരെങ്കിലും വാദത്തിനു് പുറപ്പെടണമെന്നേ ഞങ്ങൾക്കു അപേക്ഷയുള്ളു. മിസ്റ്റർ തരകൻ അങ്ങിനെയുള്ള ഒരാളാണെന്നു് അദ്ദേഹത്തിന്റെ മുഖവുരയിൽ നിന്നു തീരുമാനിക്കേണ്ടിയിരിക്കുന്നു. അതിനാലാണു് അദ്ദേഹത്തിന്റെ ഉപന്യാസത്തെ ഇവിടെ നിരൂപണം ചെയ്വാൻ തുടങ്ങുന്നതു്. പട്ടത്വത്തിന്റെ സാധുത്വം മുതലായ വൈദികവിഷയങ്ങളെ ശരിയായി മനസ്സിലാക്കിയിട്ടുള്ളവനും യാക്കോബ്യരുടെ ഒരു പ്രതിനിധി എന്നുള്ള നിലയിൽ അതിനെപ്പററി വ്യവഹരിപ്പാൻ നിയോഗിക്കപ്പെട്ടിരിക്കുന്നവനുമാണു് മിസ്റ്റർ തരകൻ എന്നു ധരിച്ചുകൊണ്ടാണു് ഞങ്ങൾ വാദത്തിൽ പ്രവേശിക്കുന്നതു്. ഈ ധാരണ അബദ്ധമാണെന്നു് അടുത്ത പത്രിക പറയാത്തപക്ഷം അതിനെ സ്ഥിരപ്പെടുത്തി വാദം മുമ്പോട്ടു നടത്തുന്നതും ഈ ധാരണ പിശകാണെന്നു അടുത്ത പത്രിക പറയുന്നപക്ഷം ഞങ്ങൾ ഇദ്ദേഹത്തോടുള്ള വാദത്തിൽ നിന്നു പിൻവലിയുന്നതുമായിരിക്കും.

പത്രികാധിപരും ഞങ്ങളുമായി നടത്തിയ വാദത്തിൽ നിന്നു അദ്ദേഹം പുറകോട്ടു മാറിയിരിക്കുന്ന സ്ഥിതിക്കു അതിനെ തുടൎന്നു മിസ്റ്റർ തരകൻ വാദിക്കയും പത്രികാധിപർ മറുപടി പറയാതിട്ടിരിക്കുന്ന ആറേഴു പ്രസംഗങ്ങൾക്കു മിസ്റ്റർ തരകൻ മറുപടി തരികയും ചെയ്തിരുന്നെങ്കിൽ നന്നായിരുന്നു. എന്നാൽ അദ്ദേഹം മുമ്പുണ്ടായിട്ടുള്ള വാദപ്രതിവാദങ്ങളൊന്നും നോക്കാതെ ഈ വിഷയം സംബന്ധിച്ചു് ഒരു വാദം പുതുതായി ആരംഭിച്ചിരിക്കുന്നു. ആകട്ടെ അതു നമുക്കു നിരൂപണം ചെയ്യാം.

"മാർത്തോമ്മാസഭയിലെ പട്ടത്വം പ്രസ്തുത സഭയുടെ അഭിപ്രായപ്രകാരം തന്നെ അസാധുവാണെന്നു്" കാണിപ്പാനാണു് ലേഖകന്റെ ആദ്യത്തെ ശ്രമം. മകരത്തിലെ പത്രിക ൭ാം പുറത്തു ആരംഭിക്കുന്ന ഫാഭാഗത്തിൽ ഇതിലേക്കുള്ള പ്രമാണത്തെ തെളിവു കൊടുത്തിട്ടുണ്ടു്.

മിസ്റ്റർ തരകന്റെ സിദ്ധാന്തം എന്തു? മാർത്തോമ്മാസഭയുടെ സമ്മതപ്രകാരം ആ സഭയിൽ പട്ടത്വം ഇല്ല എന്നുള്ളതത്രെ. ഇതിലേക്കുള്ള അടിസ്ഥാനം എന്തു? പാത്രിയർക്കീസിന്റെ അനുമതി ഇല്ലാതെയും രണ്ടു കൂട്ടമെത്രാന്മാരുടെ സഹകരണമില്ലാതെയും ഒരു മേല്പട്ടക്കാരൻ ചെയ്യുന്ന മേലദ്ധ്യക്ഷസ്ഥാനാഭിഷേകം അസാധുവാണെന്നു് മാർത്തോമ്മാസഭ സമ്മതിക്കുന്നു എന്നുള്ളതു്.

ഇങ്ങിനെ മാർത്തോമ്മാസഭ സമ്മതിക്കുന്നുണ്ടെങ്കിൽ അതിൽ നിന്നു മേല്പറഞ്ഞ തീരുമാനം ഉണ്ടാക്കാവുന്നതാണെന്നുള്ളതിനു തർക്കമില്ല.

മേല്പറഞ്ഞ രണ്ടു സംഗതികൾ മേലദ്ധ്യക്ഷസ്ഥാനാഭിഷേകത്തെ അസാധുവാക്കുന്നതാണെന്നു മാർത്തോമ്മാസഭ സമ്മതിക്കുന്നു എന്നുള്ളതിലേക്ക് ആധാരം എന്തു? ൧൦൮൯ ഇടവത്തിലെ സഭാതാരക ൩൫-ാം പുറമാണ് ആധാരം.

൧൦൮൯ ഇടവത്തിലെ താരക ൩൫-ാം പുറത്തു കാണുന്ന പ്രസംഗം പത്രാധിപരുടേതൊ ഒരു ലേഖകൻെറതൊ? അതു ഏതൊ ഒരു ലേഖകൻെറതാണെന്ന് ആ പ്രസംഗത്തിൻെറ ആരംഭത്തിൽ പറഞ്ഞിട്ടില്ലയൊ? ഉണ്ട്. അപ്പോൾ സഭാതാരകയിലെ ഒരു ലേഖകൻെറ സമ്മതത്തെയാണ് മാർത്തോമ്മാസഭയുടെ സമ്മതം എന്നു പറയുന്നതു്.

ആകട്ടെ മേല്പറഞ്ഞ സംഗതികൾ മേലദ്ധ്യക്ഷസ്ഥാനാഭിഷേകത്തെ അസാധുവാക്കുന്നതാണെന്ന് ആ ലേഖകൻ എങ്കിലും പറഞ്ഞിട്ടുണ്ടോ? അങ്ങിനെ നേരെ പറഞ്ഞിട്ടില്ല. മത്യൂസ് മാർ അത്താനാസ്യോസിനു മുമ്പു മലങ്കരസഭയിൽ സാക്ഷാൽ കൈവയ്പില്ലായിരുന്നു എന്ന് പറഞ്ഞിട്ടുണ്ട്. മാർ അത്താനാസ്യോസിന് മുമ്പു മലങ്കരസഭയിൽ ഉണ്ടായിരുന്ന പട്ടത്വം അസാധുവായിരുന്നെങ്കിൽ അതു് ഈ കാരണങ്ങൾകൊണ്ടല്ലാതെ വരാൻ നിവൃത്തിയില്ല.

കൊള്ളാം മത്യൂസ് മാർ അത്താനാസ്യോസിന് മുമ്പു മലങ്കരസഭയിൽ സാക്ഷാൽ പട്ടത്വം ഇല്ലായിരുന്നു എന്നുതന്നെ താരകാലേഖകൻ പറഞ്ഞിട്ടുണ്ടോ? അങ്ങിനെ നേരെ പറഞ്ഞിട്ടില്ല. മാർ അത്താനാസ്യോസ് "ശ്ലീഹാന്മാരുടെ കൈവയ്പു മലങ്കരയ്ക്കു അധീനമാക്കി" എന്നു പറഞ്ഞിട്ടുണ്ട്. അത്താനാസ്യോസിനു മുമ്പു ഇവിടെ ശ്ലീഹാന്മാരുടെ കൈവയ്പു ഇല്ലായിരുന്നു എന്ന് ഇതിൽ നിന്നു അർത്ഥം സ്ഫുരിക്കുന്നുണ്ട്.

വായനക്കാർ ഇതു നല്ലപോലെ സൂക്ഷിക്കണം. സ്നേഹിതൻെറ പ്രതിവാദത്തിൻെറ പാതയിൽകൂടെ പുറകോട്ടു വന്നപ്പോൾ നാം വന്നു നില്ക്കുന്നതു് എവിടെയാണെന്നു നോക്കണം. മത്യൂസ് മാർ അത്താനാസ്യോസിനു മുമ്പു മലങ്കര ഭരിച്ചിരുന്ന മെത്രാന്മാർ സാക്ഷാൽ പട്ടം ഉള്ളവരല്ലായിരുന്നു എന്നു താരകാലേഖകൻ വിചാരിച്ചിരുന്നതായി ഒരു വാചകത്തിൽ നിന്നു അനുമാനിക്കാം എന്നത്രെ. എന്നാൽ മത്യൂസ് മാർ അത്താനാസ്യോസിനു മുമ്പു ഭരിച്ചിരുന്ന മെത്രാന്മാർക്കു "വരപ്രസാദം" ഉണ്ടായിരുന്നതായി ഈ താരകാലേഖകൻ വിചാരിച്ചിരുന്നു എന്നു മനസ്സിലാക്കാൻ അനുമാനം ഒന്നും ആവശ്യമില്ലാതവണ്ണം അയാൾ എത്രയും വ്യക്തമായി പറഞ്ഞിട്ടുണ്ട്.

ചേപ്പാട്ടു മാർ ദീവന്നാസ്യോസിൻെറയും പുന്നത്ര മാർ ദീവന്നാസ്യോസിൻെറയും പൂർവ്വികനായ പുലിക്കോട്ടു മാർ ദീവന്നാസ്യോസിനെപ്പററി പ്രസ്തുത ലേഖനത്തിൽ പറഞ്ഞിരിക്കുന്ന രണ്ടു വാചകം താഴെ പകർത്തുന്നു.

"ഈ മാർ ദീവന്നാസ്യോസ് മലങ്കര മുഴുവനും ഭരിച്ചതും സഭയ്ക്കു വിശേഷം വരുത്തിയതും എല്ലാം തൊഴിയൂർ പള്ളിഭരണ മെത്രാനിൽ നിന്നു് ലഭിച്ച സ്ഥാനകൈവഴിയുടേയും ആയിരുന്നു. ഈ ഭരണത്തിൽ വരപ്രസാദം ഉണ്ടെന്നും തർക്കമില്ല." (പുറം ൩൪) ഈ പുലിക്കോട്ടു മാർ ദീവന്നാസ്യോസിനെ അഭിഷേകം ചെയ്തതു് തൊഴിയൂർ പള്ളിയുടെ മാർ പീലിക്സീനോസായിരുന്നു. അദ്ദേഹം തന്നെയാണ് പുന്നത്ര മാർ ദീവന്നാസ്യോസിനേയും ചേപ്പാട്ടു മാർ ദീവന്നാസ്യോസിനേയും അഭിഷേകം ചെയ്തതു്. മാർ പീലിക്സീനോസിനും മററും തർക്കമില്ലാതെ "വരപ്രസാദ"മുണ്ടായിരുന്നു എന്നു ലേഖകൻ ൩൪-ാം പുറത്തു സ്പഷ്ടമായി വിളിച്ചു പറഞ്ഞിരിക്കുമ്പോൾ തൊഴിയൂർ പള്ളിയുടെ മെത്രാന്മാർക്കും അവരാൽ പ്രതിഷ്ഠിക്കപ്പെട്ടവർക്കും വരപ്രസാദമില്ലായിരുന്നു എന്നു ൩൫-ാം പുറത്തു ആ ലേഖകൻ പറയുന്നത

ല്ലെന്നു ആർക്കാണ് മനസ്സിലാക്കിക്കൂടാത്തത്? മാർ അത്താനാസ്യോസ് "ശ്ലീഹാക്കൂടത്ത കൈവെയ്പു മലങ്കരക്കു അധീനമാക്കി" എന്നു ലേഖകൻ പറയുന്നതിന്റെ അർത്ഥം അതേവരെ മലങ്കരസഭയിൽ അപ്പോസ്തോലികമായ "വരപ്രസാദം" ഇല്ലായിരുന്നു എന്നല്ലെന്ന് അതിന്റെ നേരെ മുകളിൽ പറഞ്ഞിരിക്കുന്ന സുസ്പഷ്ടമായ വാചകം നല്ലപോലെ തെളിയിക്കുന്നുണ്ട്. എന്നാൽ ഈ വാചകത്തിന്റെ അർത്ഥം എന്തായിരിക്കും എന്നാണ് നോക്കേണ്ടത്. ഈ വാചകം അവ്യക്തവും എഴുത്തുകാരന്റെ ആന്തരത്തെ ശരിയായി വെളിപ്പെടുത്താത്തതും സൂക്ഷ്മതയില്ലാതെ എഴുതപ്പെട്ടതുമാണെന്നുള്ളതിന് തർക്കമില്ല. "ശ്ലീഹാക്കൂട്ടത്ത കൈവെയ്പു മലങ്കരക്കു അധീനമാക്കി" എന്നു വച്ചാൽ കൈവെപ്പിനുള്ള അധികാരം അന്ത്യോഖ്യക്കുള്ളതല്ല മലങ്കരക്കുള്ളതാണെന്ന് വരുത്തിവച്ചു എന്നായിരിക്കണം ലേഖകൻ ഉദ്ദേശിച്ചിരിക്കുന്നത്. മത്യൂസ് അത്താനാസ്യോസിന് മുമ്പുണ്ടായിരുന്ന മേലദ്ധ്യക്ഷന്മാർക്ക് "വരപ്രസാദം" ഉണ്ടായിരുന്നു എന്ന് താരകാലേഖകൻ സ്പഷ്ടമായി പറഞ്ഞിരിക്കെ അവർക്കു വരപ്രസാദം ഇല്ലെന്ന് ലേഖകൻ വിചാരിച്ചിരുന്നതായി മറ്റൊരു വാചകത്തിൽ നിന്ന് അനുമാനിക്കുന്നത് ഭോഷത്വമാണ്. "വരപ്രസാദം" ഉണ്ടായിരുന്നു എന്ന് ഒരിടത്തു സ്പഷ്ടമായി പറകയും "വരപ്രസാദം" ഇല്ലായിരുന്നു എന്ന് അനുമാനിക്കത്തക്ക വേറൊരു വാചകം മറ്റൊരിടത്തു എഴുതുകയും ചെയ്താൽ എഴുത്തുകാരൻ ഭാഷ എഴുതാൻ അറിഞ്ഞുകൂടാത്തവനാണെന്ന് തീരുമാനിക്കാമെന്നല്ലാതെ വരപ്രസാദം ഇല്ലായിരുന്നു എന്നാണ് ലേഖകന്റെ അഭിപ്രായം എന്നു തീരുമാനിക്കുന്നതു സാഹസമാണ്. ഒരാളിന്റെ എഴുത്തിലെ വ്യക്തമായഭാഗങ്ങൾ കൊണ്ടാണ് അവ്യക്തമായവയെ വ്യാഖ്യാനിക്കേണ്ടത്. അതുകൊണ്ടു മത്യൂസ് അത്താനാസ്യോസിനു മുമ്പു മരിച്ചിരുന്ന മെത്രാന്മാർക്കു വരപ്രസാദം ഇല്ലായിരുന്നു എന്ന് ഈ ലേഖകൻ വിചാരിച്ചിരുന്നു എന്നും വരപ്രസാദം ഇല്ലെന്നു വിചാരിച്ചതു ഇന്നയിന്ന കാരണങ്ങൾകൊണ്ടാണെന്നും ആ കാരണങ്ങൾകൊണ്ടു മാർത്തോമ്മാസഭയിൽ കൈവെപ്പില്ലെന്നുമുള്ള മിസ്റ്റർ തരകന്റെ വാദം അടിസ്ഥാനം ഇല്ലാത്തതാണെന്ന് ഇനിയും വിശേഷിച്ചു പറയേണ്ടല്ലോ. കാരണം മാർ അത്താനാസ്യോസിനു മുമ്പു മരിച്ച മെത്രാന്മാർക്കു വരപ്രസാദം ഉണ്ടായിരുന്നു എന്ന് താരകാലേഖകൻ സ്പഷ്ടമായി പറയുന്നുണ്ടല്ലോ.

൧൮൯൩-ൽ മലങ്കര സഭാതാരക പത്രാധിപരായിരുന്നത് ചെങ്ങന്നൂർ ശ്രീ. കോട്ടൂരേത്തച്ചൻ അവർകളായിരുന്നു. അദ്ദേഹം ചെങ്ങന്നൂർ താമസിച്ചുകൊണ്ടാണ് കോട്ടയത്തു നിന്നു പുറപ്പെട്ടുകൊണ്ടിരുന്ന സഭാതാരകയുടെ പത്രാധിപത്യം വഹിച്ചതു എന്നു ഓർക്കേണ്ടതാണ്. അതിനാൽ താരകയിൽ പ്രസിദ്ധപ്പെടുത്തുന്നതിലേക്കായി ഓരോരുത്തർ അയച്ചുകൊടുക്കുന്ന പ്രസംഗങ്ങളെ വേണ്ടതുപോലെ തിരുത്തുന്നതിന് അദ്ദേഹത്തിനു സാധിച്ചില്ലെന്നു വരാവുന്നതാണ്. അക്കാലത്തെ ഒരു താരകാലേഖകന്റെ ഒരു വാചകം അവ്യക്തമോ നിരർത്ഥകമോ ആണെന്നു വരട്ടെ. അതുകൊണ്ടു ഇവിടെ ഒരു കുഴപ്പവും നേരിടാനില്ല.

മിസ്റ്റർ തരകന്റെ രണ്ടാമത്തെ തെളിവ് എന്താണെന്ന് നോക്കാം. രണ്ടാമത്തെ തെളിവ് എന്താണെന്ന് താഴെ പകർത്തുന്ന രണ്ടു വാചകങ്ങളിൽ നിന്നു മനസ്സിലാക്കാവുന്നതാണ്. "മാർ അത്താനാസ്യോസിനെ മുടക്കുവാൻ അന്ത്യോഖ്യാ പാത്രിയർക്കീസിന് അധികാരമില്ലെങ്കിലും മുടക്കിയിട്ടുണ്ടു എന്നു താരക സമ്മതിക്കുന്നു. ഈ സ്ഥിതിക്കു പാത്രിയർക്കീസിന് മെത്രാനെ മുടക്കുവാൻ അവകാശമുണ്ടെന്ന് മാർത്തോമ്മാസഭ സമ്മതിക്കുന്നതായി തെളിയിച്ചാൽ അത്താനാസ്യോസിന്റെ പട്ടം അസാധുവായി എന്നു തീർച്ചയാണല്ലോ." സ്നേഹിതൻ ഈ രണ്ടു വാചകങ്ങളിൽ പ്രത്യക്ഷമായ ഇത്ര അധികം യുക്തിഭംഗങ്ങൾ എങ്ങിനെ തെക്കിക്കൊള്ളിച്ചു എന്ന് ആലോചിക്കുമ്പോൾ ഞങ്ങൾക്കു വിസ്മയം ജനിക്കാതിരിക്കുന്നില്ല. ഇതു വളരെ പ്രയാസമുള്ള ഒരു സംഗതിയാണെന്ന് സമ്മതിച്ചേ തീരു. ഈ രണ്ടു വാചകങ്ങളിൽ അടങ്ങിയിരിക്കുന്ന വാദങ്ങളെ കുറെക്കൂടെ ക്രമീകരിച്ച് താഴെ ചേർക്കുന്നു.

൧. പാത്രിയർക്കീസിനു മെത്രാനെ മുടക്കുവാൻ അവകാശമുണ്ടെങ്കിൽ മത്യൂസ് അ

ത്താനാസ്യോസിനെ മുടക്കുവാൻ അന്ത്യോഖ്യാ പാത്രിയർക്കീസിന് അധികാരമുണ്ട്.

൮. അത്താനാസ്യോസിനെ മുടക്കുവാൻ അന്ത്യോഖ്യാ പാത്രിയർക്കീസിന് അവകാശമുണ്ടെങ്കിൽ അദ്ദേഹം ഇദ്ദേഹത്തെ മുടക്കിയിട്ടുണ്ടെന്നു സമ്മതിക്കുന്ന സ്ഥിതിക്കു അത്താനാസ്യോസിന്റെ പട്ടം അസാധുവാണെന്നു തീർച്ചപ്പെടുന്നു.

ഇതിൽ പ്രതിവാദത്തെ സംബന്ധിക്കുന്ന പ്രധാന സംഗതി രണ്ടാമത്തേതാകയാൽ അതിനെപ്പറ്റി ആദ്യമായി നിരൂപണം ചെയ്യേണ്ടതായിരിക്കുന്നു. അത്താനാസ്യോസിനെ മുടക്കുവാൻ പാത്രിയർക്കീസിന് അധികാരമുണ്ടെന്നും അങ്ങിനെ മുടക്കിയിട്ടുണ്ടെന്നും വരുന്നപക്ഷം അത്താനാസ്യോസിന്റെ പട്ടം അസാധുവായി എന്നു തീർച്ചയാണെന്ന് സ്നേഹിതൻ പറയുന്നു. അധികാരമുള്ള ആൾ മുടക്കിയാൽ ഒരാളിന്റെ പട്ടം അസാധുവാകുമെന്നു ഞങ്ങളും സമ്മതിക്കുന്നതായിട്ടാണ് മിസ്റ്റർ തരകൻ ഇവിടെ സങ്കല്പിച്ചിരിക്കുന്നത്. ആരു മുടക്കിയാലും ഒരാളിന്റെ പട്ടം അസാധുവാകയില്ലെന്നു ൮൨ മേടം, ഇടവം ൮൨ മേടം ഈ മാസങ്ങളിലെ താരക സകാരണം വ്യവഹരിച്ചിരുന്നിട്ടും പത്രിക യാതൊരു മറുപടിയും പറഞ്ഞിട്ടില്ലാത്തതുമാണ്. അങ്ങിനെ ഇരിക്കെ മാർ അത്താനാസ്യോസിനെ മുടക്കുവാൻ പാത്രിയർക്കീസിന് അധികാരമുണ്ടായിരുന്നെന്നും അങ്ങിനെ മുടക്കിയിട്ടുണ്ടെന്നും തെളിയുന്നപക്ഷം അത്താനാസ്യോസിന്റെ സ്ഥാനം അസാധുവായിപ്പോയി എന്നു തീർച്ചപ്പെട്ടതാമെന്നു പറഞ്ഞതിൽ മിസ്റ്റർ തരകൻ വരുത്തിയ തെറ്റു സാധാരണ ബുദ്ധിയോ കാര്യവിവരമോ ഉള്ള ഒരാളിന്റെ പേരിൽ ക്ഷന്തവ്യമല്ല. മുടക്കുകൊണ്ടു സ്ഥാനം അസാധുവാകയില്ലെന്നുള്ള താരകയുടെ വാദത്തിന് വല്ല സമാധാനവും പറവാൻ ശ്രമിക്കേണ്ടതിന് പകരം മുടക്കുകൊണ്ടു സ്ഥാനം അസാധുവാകുമെന്നു ഞങ്ങൾ സമ്മതിക്കുന്നതായി ഇയ്യാൻ സങ്കല്പിച്ചുകളഞ്ഞു. പ്രതിവാദത്തിലിരിക്കുന്ന ഇത്ര സർവ്വപ്രധാനമായ ഒരു സംഗതി തർക്കമില്ലാത്തതെന്ന് സങ്കല്പിച്ചുകൊള്ളുവാൻ സാധാരണന്മാരെക്കൊണ്ടു സാധിക്കുമെന്നു തോന്നുന്നില്ല. മുടക്കുകൊണ്ടു വൈദികസ്ഥാനം അസാധുവാകയില്ലെന്നുള്ളതിലേക്ക് താരക മുമ്പു പറഞ്ഞിട്ടുള്ള ന്യായങ്ങളെ ഖണ്ഡിക്കാൻ സ്നേഹിതനു കഴിയുമെങ്കിൽ അതിനു പുറപ്പെടട്ടെ. (൮൨ മേടം, ഇടവം ൮൨ മേടം ഈ താരകകൾ നോക്കുക.)

യാക്കോബായ പാത്രിയർക്കീസിനു മലങ്കര മെത്രാനെ മുടക്കുവാൻ അധികാരമുണ്ടായിരുന്നുവോ എന്ന സംഗതിയെപ്പറ്റി അപ്രസംഗികമെങ്കിലും അല്പം പറയേണ്ടിയിരിക്കുന്നു. പാത്രിയർക്കീസിന് മെത്രാനെ മുടക്കുവാൻ അധികാരമുണ്ടെങ്കിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് മാർ അത്താനാസ്യോസിനെ മുടക്കുവാൻ അവകാശമുണ്ടെന്നാണ് മിസ്റ്റർ തരകന്റെ യുക്തി. പാത്രിയർക്കീസിന് മെത്രാനെ മുടക്കുവാൻ അധികാരമുണ്ടെന്നു പറയുമ്പോൾ ഒരു പാത്രിയർക്കീസിന് തന്റെ സഭയിൽ തന്റെ അധികാരത്തിൻ കീഴിലുള്ള ഒരു മെത്രാനെ മുടക്കുവാൻ അധികാരമുണ്ടെന്നല്ലാതെ ഒരു പാത്രിയർക്കീസിനു ഏതു മെത്രാനെയും മുടക്കുവാൻ അധികാരമുണ്ടെന്നു അർത്ഥം തന്നെ മനസ്സിലാകുന്നതല്ല.

അതുകൊണ്ടു പ്രസ്തുത പാത്രിയർക്കീസിന് മലങ്കര മെത്രാനെ മുടക്കുവാനുള്ള അവകാശമുണ്ടെന്ന് മാർത്തോമ്മാ സഭ സമ്മതിക്കുന്നതായിട്ടാണ് തെളിയിക്കേണ്ടത്. പാത്രിയർക്കീസിന് മെത്രാനെ മുടക്കുവാൻ അവകാശമുണ്ടെന്നാണ് തെളിയിക്കാൻ പോകുന്നതെന്ന് പൊതുവായി പറഞ്ഞെങ്കിലും പ്രസ്തുത പാത്രിയർക്കീസിന് മലങ്കര മെത്രാനെ മുടക്കുവാൻ അധികാരമുണ്ടെന്നു മാർത്തോമ്മാ സഭ സമ്മതിക്കുന്നതായി തെളിയിപ്പാനാണ് ശ്രമിച്ചിരിക്കുന്നത് എന്നു തോന്നുന്നു. മാർ അത്താനാസ്യോസ് സ്ഥാനം ഏറ്റ് മലയാളത്ത് മടങ്ങിവരികയും ഇവിടെ സഹായം അറ്റവനായി അലഞ്ഞുനടക്കയും ചെയ്ത കാലത്തു തനിക്ക് മലങ്കരയുള്ള പള്ളികളുടെ മേൽ അധികാരം കിട്ടേണ്ടതിലേക്കായി എഴുതിയ ചില എഴുത്തുകളാണ് ഇയ്യാന്റെ തെളിവ്. മലങ്കരമെത്രാനെ മുടക്കുവാൻ അന്ത്യോഖ്യാപാത്രിയർക്കീസിന് അധികാരമുണ്ടെന്ന് ആ എഴുത്തുകളിൽ മാർ അത്താനാസ്യോസ് പറഞ്ഞിട്ടുണ്ടെന്നു ഞങ്ങളും സമ്മതിക്കുന്നു. മാർ അത്താനാസ്യോസ് പറഞ്ഞിട്ടുള്ളതെല്ലാം മാർത്തോമ്മാ സഭ സമ്മതിക്ക

ന്നതാണെന്നു് സ്നേഹിതൻ മനസ്സിലാക്കിയതിൽ ഞങ്ങൾ വിസ്മയിക്കുന്നു. മാർത്തോമ്മാസഭ സമ്മതിക്കാത്ത ആയിരത്തൊന്നു സംഗതികൾ അദ്ദേഹം പറഞ്ഞിരിക്കാം. പരേതനായ മാർ ദിവന്നാസ്യോസും മററും പറഞ്ഞിട്ടുള്ള സംഗതികളെല്ലാം യാക്കോബായ സഭ സമ്മതിക്കുന്നതാണെന്നു് പറയാമൊ? അങ്ങിനെ അല്ലെന്നു് ഇടവകപ്പത്രികാധിപർ പ്രസ്താവിച്ചിട്ടുണ്ടു്. ഇന്നത്തെ യാക്കോബായ മെത്രാന്മാരാകട്ടെ പാത്രിയക്കീസാകട്ടെ പറയുന്നതെല്ലാം യാക്കോബായ സഭ സമ്മതിക്കുന്നതാണെന്നു് പറയാൻ സ്നേഹിതനു് ധൈര്യമുണ്ടോ? ഇല്ലെന്നു് നിശ്ചയമാണു്. ഉണ്ടെങ്കിൽ അങ്ങിനെ പറയട്ടെ. അങ്ങിനെ പറയുന്നപക്ഷം മിസ്റ്റർ തരകൻ നിലയില്ലാതെ വിഷമിക്കുന്നതു് നമുക്കു കാണാം. യാക്കോബായ മേലദ്ധ്യക്ഷന്മാരും പ്രധാനമേലദ്ധ്യക്ഷനും പറഞ്ഞിട്ടുള്ളതൊക്കയും യാക്കോബായ സഭ സമ്മതിക്കുന്നതാണെന്നു വരികയില്ലെങ്കിൽ മത്യൂസ് അത്താനാസ്യോസ് മലങ്കര ഇടവകയുടെ മേൽ അധികാരം പ്രാപിക്കുന്നതിനു മുമ്പു് ആധാരമില്ലാതെ വിഷമിച്ചകാലത്തു് പറഞ്ഞിട്ടുള്ളതെല്ലാം മാർത്തോമ്മാസഭയുടെ സമ്മതം ആകുന്ന സൂത്രം ഞങ്ങൾക്കു അശേഷം മനസ്സിലാകുന്നില്ല.

മാർ അത്താനാസ്യോസ് സ്ഥാനം ഏററസമയത്തു പാത്രിയക്കീസിനെ അനുസരിച്ചു നടന്നുകൊള്ളാമെന്നു് എഴുതി വച്ചിട്ടുള്ള സ്ഥിതിക്കു് അദ്ദേഹം പാത്രിയക്കീസിന്റെ മുടക്കിനെ അനുസരിക്കേണ്ടതാണെന്നത്രെ വേറൊരു വാദം. ഇതു ഗൌരവമായി ആലോചിക്കത്തക്ക ഒരു വാദമാണു്.

ഇതിനെപ്പററി ഒന്നാമതു ആലോചിക്കേണ്ടതു് ഒരു മേലദ്ധ്യക്ഷൻ ഒരാളിനെ മേല്പട്ടക്കാരനായി അഭിഷേകം ചെയ്യുന്നു വച്ചു് അഭിഷേകം ചെയ്യപ്പെട്ട ആളിന്റെ മേൽ അഭിഷേകം ചെയ്ത ആളിനു് വല്ല അധികാരവും ഉണ്ടോ എന്നുള്ളതത്രെ. പുലിക്കോട്ടു മാർ ദിവന്നാസ്യോസ് പുന്നത്ര മാർ ദിവന്നാസ്യോസ് ചേപ്പാട്ടു മാർ ദിവന്നാസ്യോസ് എന്നീ മലങ്കര മെത്രാന്മാരെ തൊഴിയൂർ ഇടവകയുടെ പീലക്സിനോസ് മെത്രാനാണു് അഭിഷേകം ചെയ്തിട്ടുള്ളതു്. അതുകൊണ്ടു മലങ്കര ഇടവക തൊഴിയൂർ ഇടവകക്കു കീഴാണെന്നൊ തൊഴിയൂർ മെത്രാൻ മലങ്കര മെത്രാന്റെ മേലാവാണെന്നൊ തീരുമാനിക്കാമൊ? അന്ത്യോഖ്യായിലെ ൩-ാം പാത്രിയക്കീസായിരുന്ന പോലിനോസിനെ കശ്ശീശസ്ഥാനത്തുനിന്നു അന്ത്യോഖ്യായുടെ പാത്രിയക്കാസ്ഥാനത്തേക്കു പ്രതിഷ്ഠിച്ചതു് കഗ്ലിയാറിയിലെ ലൂസിഫർ മെത്രാൻ ആയിരുന്നു. (നിയാണ്ടർ വാല്യം ൩ പുറം ൩൯൩) ഈ ലൂസിഫർ മെത്രാൻ പോലിനോസ് പാത്രിയക്കീസിന്റെ മേലാവായിരിക്കണമെന്നൊ അന്ത്യോഖ്യാ ഇടവക ലൂസിഫർ മെത്രാന്റെ ഇടവകക്കു കീഴായിരിക്കണമെന്നൊ പറയാമൊ? അന്ത്യോഖ്യാ പാത്രിയക്കീസായിരുന്ന മിലിത്തോസ് വിശുദ്ധ ഗ്രഗറിനസ്യാൻസിനെ കുസ്തന്തിനോപ്പോലീസിലെ പാത്രിയക്കീസായിട്ടു് അഭിഷേകം ചെയ്തു. (നിയാണ്ടർ വാല്യം ൩ പുറം ൫൦൦) അതുകൊണ്ടു കുസ്തന്തിനോപ്പോലീസിലെ പാത്രിയക്കീസ് അന്ത്യോഖ്യാ പാത്രിയക്കീസിന്റെ കീഴാണെന്നു പറയാമൊ? ചരിത്രത്തിൽനിന്നു ഇതുപോലെ അനേകദൃഷ്ടാന്തങ്ങൾ എടുത്തു കാണിക്കാവുന്നതാണു്. റോമൻകത്തോലിക്കാസഭയിലെ നടപ്പുതന്നെ നോക്കാം. ഒരു പട്ടക്കാരനെ വരാപ്പുഴ ആർച്ചുബിഷോപ്പായിട്ടു അഭിഷേകം ചെയ്യണമെന്നു് കൊല്ലം ബിഷോപ്പിനു് മാർപ്പാപ്പാ തിരുമനസ്സുകൊണ്ടു ബ്യൂളാ അയച്ചു എന്നിരിക്കട്ടെ. ആ കല്പന അനുസരിച്ചു് ആ പട്ടക്കാരനെ കൊല്ലം ബിഷോപ്പു് സ്ഥാനാഭിഷേകം ചെയ്യും. ഈ പട്ടക്കാരൻ ഈ ബിഷോപ്പിൽനിന്നു് അഭിഷേകം പ്രാപിച്ചുകഴിയുന്ന മാത്രമുതൽ അദ്ദേഹം ആർച്ചുബിഷോപ്പായി അതായതു അല്പം മുമ്പു താൻ ആരുടെ മുമ്പാകെ ഒരു കശീശാ ആയി ചെന്നിരുന്നുവോ ആ ബിഷോപ്പിന്റെ മേലാവായി ഗണിക്കപ്പെടുന്നു. ഇപ്പോൾ വരാപ്പുഴെ ആർച്ചുബിഷോപ്പായിരിക്കുന്ന ഡോക്ടർ ബർണാഡ് അവർകൾ അഭിഷേകം ചെയ്യപ്പെട്ടതു് അദ്ദേഹത്തിന്റെ സഫർഗനായ കൊല്ലം ബിഷോപ്പിനാൽ ആണു്. അതുകൊണ്ടു അഭിഷേകം പ്രാപിച്ചയാൾ അഭിഷേകം നൽകിയ ആളിന്റെ കീഴിലായിരിക്കണമെന്നില്ലെന്നു മാത്രമല്ല മേലാവായിട്ടു ഭവിക്കയും ചെ

ള്ളാവുന്നതാണ്. യാക്കോബായ പാത്രിയക്കീസ് മലങ്കര മെത്രാനെ അഭിഷേകം ചെയ്തു എന്നുള്ള കാരണംകൊണ്ടു പാത്രിയക്കീസ് മലങ്കരമെത്രാന്റെ മേലാവാണെന്ന് സ്ഥാപിപ്പാൻ പാടില്ലെന്ന് മേല്പറഞ്ഞ സംഗതികൾ തെളിയിക്കുന്നു.

മാർ അത്താനാസ്യോസ് അഭിഷേകം പ്രാപിച്ച സമയം താൻ പാത്രിയക്കീസിനെ അനുസരിച്ചു നടന്നുകൊള്ളാമെന്നു എഴുതിവച്ചിട്ടുള്ളതുകൊണ്ട് പാത്രിയക്കീസിനു ഇദ്ദേഹത്തിന്റെയും ഇദ്ദേഹത്തിന്റെ ഇടവകയുടെയും മേൽ അധികാരമുണ്ടെന്നുള്ള വാദമാണ് രണ്ടാമതായി ആലോചിപ്പാനുള്ളത്. "മേല്പട്ടക്കാരിൽ ആരും തനിക്കൊ തന്റെ മുൻഗാമികൾക്കൊ പുരാതനമായും ആരംഭം മുതലേയും കീഴ്പെട്ടിരുന്നിട്ടില്ലാത്ത ഒരു ഇടവകയും തനിക്കായിട്ടു എടുക്കരുത്. എന്നാൽ ആരെങ്കിലും ഒരു ഇടവകയെ എടുക്കയും ബലത്താൽ കീഴ്പ്പെടുത്തുകയും ചെയ്താൽ പിതാക്കന്മാരുടെ കാനോനാകൾ ലംഘിക്കപ്പെടാതിരിപ്പാനായി അഥവാ ലൌകികാധികാരത്തിന്റെ നിഗളം പരിശുദ്ധകാര്യങ്ങളുടെ ഭാവത്തിൽ ചതിവായി പ്രയോഗിക്കപ്പെടാതിരിപ്പാനായി അഥവാ.....................നമ്മുടെ കർത്താവായ യേശുക്രിസ്തു തന്റെ സ്വന്തരക്തം മൂലം നമുക്കു തന്നിരിക്കുന്ന സ്വാതന്ത്ര്യത്തെ നാം അറിയാതെ അല്പാല്പമായി നഷ്ടപ്പെടുത്താതെ ഇരിപ്പാനായി അയാൾ [ഒരു ഇടവകയെ കവർന്നെടുത്തയാൾ] ആ ഇടവകയെ വിട്ടുകളയണം" എന്നു എഫേസൂസിലെ സാർവ്വത്രികസൂനാദോസുകാനോനുണ്ടാക്കുകയും (൮ാം കാനോൻ) അന്ത്യോഖ്യാ പാത്രിയക്കീസ് കുറേക്കാലത്തേക്കു കുപ്രോസ് ഇടവകയുടെ മേൽ ഭാവിച്ചിരുന്ന അധികാരം മേലാൽ പാടില്ലെന്ന് ആ സൂനാദോസ് വിധിക്കയും ചെയ്തിട്ടുള്ളത് (നീഫിൽ ബിഷോപ്പ് എഴുതിയ സഭാസൂനാദോസുകളുടെ ചരിത്രം വാല്യം ൨. പുറങ്ങൾ ൭൧ ൭൨) ആലോചിക്കുമ്പോൾ (കഴിഞ്ഞ മേടത്തിലെ താരക നോക്കുക) പാത്രിയക്കീസിനു കീഴ്പെട്ടിരുന്നുകൊള്ളാമെന്ന് മലങ്കരമെത്രാനെക്കൊണ്ടു എഴുതിവയ്പിച്ചതും അദ്ദേഹം അങ്ങിനെ എഴുതിവച്ചതും തെറ്റല്ലയൊ? തെറ്റായി ചെയ്ത ഒരുടമ്പടിയെ പാലിക്കാൻ പിന്നീടു ശ്രമിക്കുന്നത് അതിലും തെറ്റല്ലയൊ? അതുകൊണ്ട് മേല്പറഞ്ഞപ്രകാരം മാർ അത്താനാസ്യോസ് ഉടമ്പടി ചെയ്തതു തെറ്റ്. ആ തെറ്റിനെ പിന്നീടു പാലിച്ചിടത്തോളം തെറ്റ്. പാലിക്കാതിരുന്നിട്ടുള്ളതു നല്ലത്.

മുടക്കുകൊണ്ടു വൈദികസ്ഥാനം അസാധുവാകുമെന്ന് വിശ്വസിക്കുന്ന യാക്കോബായ സഭയുടെ വിശ്വാസത്തെ സ്വീകരിച്ച് ആ നിലയിൽ മാർ അത്താനാസ്യോസു പ്രാപിച്ച സ്ഥാനം മുടക്കുകൊണ്ട് അസാധുവാകയില്ലയൊ എന്നാണു പിന്നത്തെ വാദം. വൈദികസ്ഥാനം അല്ലെങ്കിൽ നൽവരം എന്നു പറയുന്നത് റോമൻ കത്തോലിക്കാസഭയിലേതും ഗ്രീക്കു സഭയിലേതും യാക്കോബായ സഭയിലേതും എല്ലാം ഒന്നാണെന്നല്ലാതെ പലതാണെന്ന് സ്നേഹിതൻ പറകയില്ലെന്നു വിശ്വസിക്കുന്നു. നൽവരം എല്ലാം ഒന്നാണെങ്കിൽ റോമാസഭയിലെ ഒരു വൈദികന് ലഭിക്കുന്ന നൽവരം മുടക്കുകൊണ്ടൊ മറ്റു യാതൊന്നുകൊണ്ടൊ നശിക്കാത്തതും യാക്കോബായ സഭയിലെ നൽവരം മുടക്കുകൊണ്ടു നശിക്കുന്നതും ആണെന്നു വരുന്നതെങ്ങിനെ? അങ്ങിനെ എങ്കിൽ നശിക്കുന്ന നൽവരമെന്നും നശിക്കാത്ത നൽവരമെന്നും രണ്ടു തരത്തിലുള്ള നൽവരമുണ്ടെന്നു പറയേണ്ടിവരും. നൽവരം രണ്ടു തരത്തിലില്ലാത്തപക്ഷം ഒന്നുകിൽ അതു മുടക്കുകൊണ്ടു നശിക്കുന്നതായിരിക്കും അല്ലെങ്കിൽ അതു നശിക്കാത്തതായിരിക്കും. ഈ നൽവരം നശിക്കുന്നതാണെങ്കിൽ അതു നശിക്കുന്നതല്ലെന്നു വാസ്തവവിരുദ്ധമായി ഒരു സഭ വിശ്വസിക്കുന്നതുകൊണ്ടു അതു നശിക്കാതിരിക്കുമൊ. വിദ്വാൻകുട്ടി മരിക്കയില്ലെന്നു ചില യുയോമയന്മാർ വിശ്വസിച്ചതുകൊണ്ടു അദ്ദേഹം മരിക്കാതിരുന്നൊ? ഇതു വാസ്തവത്തിൽ മുടക്കുകൊണ്ടു നശിക്കുന്നതല്ലെങ്കിൽ നശിക്കുന്നതാണെന്ന് ഒരു സഭക്കാർ വിശ്വസിച്ചതുകൊണ്ടു അതു നശിക്കുമൊ? ആത്മാവു മരിക്കുന്നതാണെന്ന് ഒരാൾ വിശ്വസിച്ചതുകൊണ്ടു അവന്റെ ആത്മാവു മരിക്കുമെന്ന് യാക്കോബ്യർ സമ്മതിക്കുമൊ? അതുകൊണ്ടു ഈ "വരപ്രസാദം" ഒരു കാരണവശാലും നശിക്കുന്നതല്ലെന്നു വിശ്വസിക്കുന്ന സഭയിൽ നിന്നു സ്വീകരിച്ചാലും കൊള്ളാം. നശിക്കുന്നതാണെന്ന് വിശ്വസിക്കുന്ന സഭയിൽനിന്നു

സ്വീകരിച്ചാലും കൊള്ളാം നശിക്കുന്നതാണെങ്കിൽ എവിടെ നിന്നു സ്വീകരിച്ചാലും മുടക്കുകൊണ്ടു നശിക്കും നശിക്കുന്നതല്ലെങ്കിൽ എവിടെ നിന്നു സ്വീകരിച്ചതായിരുന്നാലും നശിക്കയില്ല. അതുകൊണ്ടു ഇന്നസഭയിൽ നിന്നു ലഭിക്കുന്ന "വരപ്രസാദം" മുടക്കുകൊണ്ടു നശിക്കും ഇന്നതിൽ നിന്നുള്ളതു് നശിക്കയില്ല എന്നു പറഞ്ഞുകൂടാ. ഇതിൻെറ നാശമൊ നാശമില്ലായ്മയൊ സഭയുടെ വിശ്വാസത്തെ ആശ്രയിക്കുന്നില്ല. ഈ "നൽവരം" മുടക്കുകൊണ്ടു നശിക്കുമെന്നു് യാക്കോബായ സഭ വിശ്വസിക്കുന്നു എന്നുള്ള കാരണത്താൽ ആ സഭയിൽ നിന്നു പ്രാപിക്കുന്ന "നൽവരം" മുടക്കുകൊണ്ടു നശിക്കുമെന്നു് പറയുന്നതു് അബദ്ധമാണു്. ഇതിനു മാമോദീസായുടെ കാര്യം തന്നെ ഒരു ദൃഷ്ടാന്തമാണു്. പിൻമാററംകൊണ്ടു മാമോദീസാ അസാധുവാകുമെന്നു വിശ്വസിക്കുന്ന സഭയുണ്ടു്. ആ സഭയിൽ നിന്നു മാമോദീസാ കൈക്കൊണ്ടശേഷം പിൻമാറിപ്പോയാൽ അവൻ പ്രാപിച്ച മാമോദീസാ അസാധുവായിപ്പോയി എന്നു യാക്കോബ്യർ പറയുമൊ ? ഇല്ലല്ലൊ. ഒരാൾ പ്രാപിച്ച മാമോദീസാ പിന്നൊരു കാലത്തും ഒരു കാരണവശാലും അസാധുവാകയില്ലെന്നു നാം വിശ്വസിക്കുന്നു. പട്ടവും അതുപോലെയുള്ളതാണെന്നു് ഇന്നത്തെ യാക്കോബ്യരൊഴിച്ചു് ലോകത്തിലുള്ള സഭകളെല്ലാം പഠിപ്പിക്കുന്നു.

പട്ടം മുടക്കുകൊണ്ടു നശിക്കുന്നതാണെന്നത്രെ യാക്കോബായ സഭയുടെ വിശ്വാസം എന്നു് സ്നേഹിതൻ പറയുന്നു. യാക്കോബ്യരുടെ പുരാതനപ്രമാണങ്ങളിൽ വല്ലതിലും സ്നേഹിതൻ അങ്ങിനെ വായിച്ചിട്ടുണ്ടോ എന്നു് അറിവാനൊരാഗ്രഹമുണ്ടു്. ഇതു അപ്രാസംഗികമാണു് എങ്കിലും അറിഞ്ഞാൽ കൊള്ളാം.

മിസ്റ്റർ തരകൻെറ അടുത്ത വാദം വായിക്കുമ്പോൾ ഞങ്ങൾ വളരെ വ്യസനിക്കയും വിസ്മയിക്കയും ചെയ്യുന്നു. ആ വാദം മുഴുവനും ഇവിടെ പദംപ്രതി പകർത്താം. അതു കഴിഞ്ഞ വൃശ്ചികത്തിൽ ഞങ്ങൾ എഴുതിയിരുന്ന പ്രസംഗത്തിൻെറ ഒരംശത്തിനു മറുപടിയായിട്ടാണു് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. അതുകൊണ്ടു അതും പദംപ്രതി താഴെ പകർത്താം.

## ൨൫ വൃശ്ചികത്തിലെ സഭാതാരക പുറങ്ങൾ ൨൩, ൨൪.

"൨൪ ഇടവത്തിൽ ഞങ്ങൾ എഴുതിയിരുന്ന പ്രസംഗത്തെ തുടർന്നു ചില വാക്കുകൾ കൂടെ പറയണമെന്നു് വിചാരിക്കുന്നു. പാത്രിയർക്കീസിൻെറ അനുമതികൂടാതെ ചെയ്യപ്പെടുന്ന മേല്പട്ടസ്ഥാനാഭിഷേകം അസാധുവാണെന്നുള്ള വാദത്തിനു സമാധാനം മുമ്പു പറഞ്ഞിട്ടുണ്ടായിരുന്നതു് വായനക്കാർ ഓർക്കുമല്ലൊ. അതിനെപ്പററി അല്പംകൂടെ പറയുന്നതു കൊള്ളാമെന്നു തോന്നുന്നു. പാത്രിയർക്കീസ് എന്ന വാക്കിൻെറ അർത്ഥം പിതാവു് എന്നാണു്. ഈ വാക്കു് നാലാംശതാബ്ദത്തിൽ സർവ്വമേല്പട്ടക്കാർക്കും പ്രയോഗിച്ചുവന്നു. കോൺസ്റ്റാൻറയ്യസിൻെറ കാലത്തു പീഡ അനുഭവിച്ച മേല്പട്ടക്കാരെ പാത്രിയർക്കീസന്മാർ എന്നു് നാലാംശതാബ്ദത്തിൻെറ ഒടുവിൽ വിശുദ്ധ ഗ്രഗറിനസ്യന്നസ്സ് വിളിക്കുന്നു."

## മിസ്റ്റർ സി. പി. തരകൻ. ൨൫ മകരത്തിലെ ഇടവകപ്പത്രിക. പുറം ൭

"ഈ ഘട്ടത്തിൽ നമുക്കു വേറൊരു യുക്തിയെക്കൂടി ആലോചിക്കാം. പാത്രിയർക്കീസിനു മെത്രാന്മാരെ മുടക്കുവാൻ അധികാരമില്ലെന്നു സ്ഥാപിക്കുന്നതിനു താരക കൊണ്ടുവന്നിരിക്കുന്ന യുക്തികൾ പാത്രിയർക്കീസിനെ വാഴിക്കുന്നതു മെത്രാന്മാരാണെന്നും മലങ്കരമെത്രാനും അദ്ദേഹത്തിൻെറ സപ്രഗന്മാരും തമ്മിൽ ഉള്ളിടത്തോളം വ്യത്യാസമെ പാത്രിയർക്കീസും മെത്രാന്മാരും തമ്മിൽ ഉള്ളു എന്നും മലങ്കര മെത്രാനെക്കാൾ മൂപ്പുകൂടിയ ഒരു സപ്രഗൻമെത്രാൻ ഉണ്ടെങ്കിൽ അദ്ദേഹമായിരിക്കും പ്രാർത്ഥനാസമയത്തു ശുബ്ഹാലാ ചൊല്ലുന്നതെന്നും മററുമാണല്ലൊ. ഒരു പാത്രിയർക്കീസ് സഭയിൽ ഉള്ളപ്പോൾ അദ്ദേഹത്തെക്കാൾ പത്തൊ ആയിരമൊ മടങ്ങു മൂപ്പു കൂടി ഒരു മെത്രാൻ ഉണ്ടെങ്കിൽ അദ്ദേഹംപോലും ആ സമസ്സി

നസ്യാൻസം എന്ന ഇടവക എത്രയും അപ്രധാനമായിട്ടുള്ളതാണെങ്കിലും അവിടത്തെ മേല്പട്ടക്കാരനെ മേല്പറഞ്ഞ ഗ്രഗറി, പാത്രിയക്കീസെന്നു വിളിച്ചിരിക്കുന്നു. (Conf socrat Hist Eccl lib V. c. 8) പിൻകാലത്തു അലക്സന്ത്ര്യാ കുസ്തന്തിനോസ് പോലീസു മുതലായ പ്രധാന പട്ടണങ്ങളിലെ മേല്പട്ടക്കാൎക്കു മാത്രം പാത്രിയക്കീസ് എന്ന പേരു നടപ്പായി. ഇങ്ങിനെ പാത്രിയക്കീസ് എന്ന പേരു ചില പ്രത്യേക സ്ഥലങ്ങളിലെ മേല്പട്ടക്കാൎക്കു മാത്രം പ്രയോഗിക്ക എന്ന നടപ്പ് ൪ാം നൂറ്റാണ്ടിന്റെ അന്ത്യത്തിലും ൫ാം നൂറ്റാണ്ടിന്റെ ആരംഭത്തിലുമായിട്ടാണ് ഉത്ഭവിക്കയും സ്ഥിരപ്പെടുകയും ചെയ്തതെന്ന് ക്രിസ്തുവം ൪൪൦-ൽ സഭാചരിത്രം എഴുതിയ സോക്രട്ടീസ് എന്ന ചരിത്രകാരൻ പ്രസ്താവിച്ചിരിക്കുന്നു. (A manual of Christian Antiquities by Riddle) പുറങ്ങൾ ൧൭൯—൧൮൨ നോക്കുക) എന്നാൽ പാത്രിയക്കീസിനെ വാഴിക്കുന്നതിന് ഒരു പ്രത്യേക ശുശ്രൂഷ ഈ കാലങ്ങളിലെങ്ങും നടപ്പില്ലായിരുന്നു. ഒരു മേല്പട്ടക്കാരൻ തനിച്ചോ അല്ലെങ്കിൽ ഒന്നിലധികം മേല്പട്ടക്കാർ ചേൎന്നോ ഒരു പട്ടക്കാരനെ അന്ത്യോഖ്യായുടെ മേല്പട്ടക്കാരനായിട്ട് അഭിഷേകം ചെയ്കയും അന്നു മുതൽ അയാളെ അന്ത്യോഖ്യായുടെ മേലദ്ധ്യക്ഷനെന്നോ പാത്രിയക്കീസെന്നോ വിളിക്കയും ചെയ്തുവന്നു. ആ അഭിഷേകത്തിന് ഉപയോഗിച്ചുവന്നതു് മറ്റുള്ള സ്ഥലങ്ങളിലെ മേലദ്ധ്യക്ഷന്മാരെ അഭിഷേകം ചെയ്യുന്നതിന് ഉപയോഗിച്ചുവന്ന ശുശ്രൂഷക്രമം തന്നെ ആയിരുന്നു എന്നുള്ളതു ചരിത്രപാരായണികനായ യാതൊരുത്തനും തൎക്കമില്ലാത്ത ഒരു സംഗതിയാണ്. അന്ത്യോഖ്യായുടെ മേല്പട്ടക്കാരന് അഥവാ പാത്രിയക്കീസിന് തന്റെ അധികാരത്തിൻ കീഴിലുണ്ടായിരുന്ന മേല്പട്ടക്കാരെക്കാൾ ആത്മീയമായ സ്ഥാനത്തിൽ യാതൊരു കൂടുതലും ഉള്ളതായി ഈ കാലങ്ങളിൽ (൫ാം നൂറ്റാണ്ടിലും മറ്റും) വിചാരിച്ചിരുന്നില്ല. ദൃഷ്ടാന്തമായിട്ട് ഇപ്പോഴത്തെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവൎകൾക്കു അദ്ദേഹത്തിന്റെ സഹമൎഗ്ഗനായ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അവൎകളെക്കാൾ ആത്മീയമായ സ്ഥാനൎവച്ചു ശുബ്ഹാലാ ചൊല്ലുന്നതല്ലെന്നു താരക ഇനിയെങ്കിലും മനസ്സിലാക്കിയാൽ കൊള്ളാം. ഇതുകൊണ്ടു മലങ്കരമെത്രാനും സഫ്രഗന്മാരും തമ്മിലുള്ള അന്തരമല്ല പാത്രിയക്കീസും മറ്റു മെത്രാന്മാരും തമ്മിൽ ഉള്ളതെന്നു തീൎച്ചയാണല്ലോ. ഇനി മെത്രാന്മാർ കൂടി പട്ടാഭിഷേകം ചെയ്യുന്നതുകൊണ്ടു പാത്രിയക്കീസിനു വിശേഷാൽ വല്ല അധികാരവും സിദ്ധിക്കുന്നുണ്ടോ എന്നു നോക്കാം. സി. എം. എസ്സു പ്രസ്സിൽ മാൎത്തോമ്മാസഭവകയായി ഒരു കാനോൻ അച്ചടിച്ചിട്ടുണ്ടല്ലോ. അതിൽ ഒരു മെത്രാനു മറ്റൊരു മെത്രാനെ വാഴിക്കാമെന്നും മെത്രാനില്ലെങ്കിൽ പന്ത്രണ്ടു കത്തങ്ങൾ കൂടിയാൽ ഒരു മെത്രാനെ വാഴിക്കാമെന്നും പ്രസ്താവിച്ചിരിക്കുന്നു. ഇങ്ങിനെ പന്ത്രണ്ടു കത്തങ്ങൾ കൂടി ഒരു മെത്രാനെ വാഴിക്കുന്നപക്ഷം അദ്ദേഹത്തെ വെറും ഒരു മൂപ്പൻകത്തനാരായി മാത്രം താരക വകവെയ്ക്കുമോ? ഇല്ലെന്നു തീൎച്ചയാണ്. അങ്ങിനെയായിരുന്നെങ്കിൽ പാത്രിയക്കീസു വെറും ഒരു മൂത്തമെത്രാനാണെന്നു പറയുന്നതിനു വല്ല അൎത്ഥവുമുണ്ടെന്നു വിചാരിക്കാമായിരുന്നു. പന്ത്രണ്ടു കത്തങ്ങൾ കൂടി വാഴിക്കുന്ന മെത്രാനായാലും അദ്ദേഹത്തിനു ഒരു കത്തനാരെ മുടക്കാമെന്നു മാൎത്തോമ്മാസഭ സമ്മതിക്കുന്നു. പന്ത്രണ്ടോ അതിലധികമോ മെത്രാന്മാർ കൂടി വാഴിക്കുന്ന പാത്രിയക്കീസിനു ഒരു മെത്രാനെ മുടക്കുവാൻ അവകാശമില്ലെന്നുള്ള വാദം ഈ സ്ഥിതിക്കു എങ്ങിനെ സാധുവായിരിക്കുമെന്നു താരക സാവധാനമായി ആലോചിച്ചു നോക്കുമെന്നു വിശ്വസിക്കുന്നു. മേൽ പറഞ്ഞ സംഗതികൾകൊണ്ടു ഒരു പാത്രിയക്കീസിനു ഒരു മെത്രാനെ മുടക്കുവാൻ അവകാശവും അധികാരവും ഉണ്ടെന്നും പാത്രിയക്കീസിന്റെ മുടക്കു നിമിത്തം അത്താനാസ്യോസിന്റെ പട്ടം അസാധുവായി തീൎന്നിട്ടുണ്ടെന്നും ആണ് മാൎത്തോമ്മാ സഭയുടെ അഭിപ്രായമെന്നു അനുമാനിക്കുന്നതിൽ എന്തു അപരാധമാണുള്ളതു്?”

ത്തിൽ യാതൊരു കുറ്റതല്പം ഉള്ളതായി ഭാവിക്കുന്നില്ല. നേരെ മറിച്ചു ഇരുവരും കൂടെ ഒരു ശുശ്രൂഷ നടത്തിയാൽ ശുബഹാലാ ചൊല്ലുന്നതു മൂപ്പൻ എന്ന നിലയ്ക്കു മാർ ഈവാനിയോസു മെത്രാപ്പോലീത്താ അവർകൾ തന്നെ ആയിരിക്കുമെന്നാണു തോന്നുന്നതു്. പ്രാചീനകാലങ്ങളിൽ പാത്രിയർക്കീസിന്റെ നില ഇതു തന്നെ ആയിരുന്നു എന്നുള്ളതു് പത്രികാധിപർ നിഷേധിക്കുമെന്നു തോന്നുന്നില്ല. ഒരു സാധാരണ മേല്പട്ടക്കാരനെക്കാൾ കൂടുതലായി പാത്രിയർക്കീസിനു് ആത്മീയമായ സ്ഥാനമൊന്നുമില്ലെന്നു വിചാരിച്ചിരുന്ന കാലങ്ങളിൽ മേല്പട്ടസ്ഥാനാഭിഷേകത്തിന്റെ സാധുത്വത്തിനു് ഒരു പാത്രിയർക്കീസിന്റെ അനുമതി ആവശ്യകമാണെന്നൊരു ഉപദേശം ഉണ്ടായിരിക്കയില്ലെന്നു വിശേഷിച്ചു പറയേണ്ടല്ലൊ. പട്ടത്വത്തിന്റെ സാധുത്വത്തിനു ആവശ്യകമെന്നു് സഭയുടെ ആദിമശതാബ്ദങ്ങളിൽ വിചാരിക്കപ്പെട്ടിട്ടില്ലാത്ത ചില സംഗതികൾ ഇപ്പോൾ അപേക്ഷിതമാണെന്നു് വാദിപ്പാൻ സുബോധമുള്ളവർ ആരും തുനിയുന്നതല്ല."

പാത്രിയർക്കീസിനു മെത്രാന്മാരെ മുടക്കുവാൻ അധികാരമില്ലെന്നു സ്ഥാപിക്കുന്നതിനു് യാതൊന്നും ഇവിടെ താരക പറഞ്ഞിട്ടില്ലെന്നും പാത്രിയർക്കീസിന്റെ അനുമതി കൂടാതെ ചെയ്യപ്പെടുന്ന മേല്പട്ടസ്ഥാനാഭിഷേകം അസാധുവാണെന്നുള്ള വാദത്തിനു് സമാധാനം ഏതാണു് താരക പറഞ്ഞിരിക്കുന്നതെന്നും ആർക്കാണു് മനസ്സിലാകാത്തതു്? മിസ്റ്റർ തരകൻ ഇതു വായിച്ചു നോക്കിയിട്ടു് ഈ വിധത്തിലാണു മനസ്സിലായതെങ്കിൽ അതെത്ര ദയനീയം! താരകയുടെ വാദത്തെ മനഃപൂർവ്വം വളച്ചുകെട്ടിയതാണെങ്കിൽ അതെത്ര ശോചനീയം! ഈ ലേഖനം എഴുതുന്നതിനായി മിസ്റ്റർ തരകനെ ഉത്സാഹിപ്പിച്ചതു് മിസ്റ്റർ കെ. വി. ചാക്കൊ ആണെന്നു പറയുന്നുണ്ടല്ലൊ. മിസ്റ്റർ തരകന്റെ ഈ വാദം ആക്ഷേപകരമല്ലെന്നു മിസ്റ്റർ ചാക്കോയെക്കൊണ്ടു പറയിക്കാമൊ?

സ്നേഹിതന്റെ അടുത്ത വാദം വളരെ വിശേഷം തന്നെ. "സാരമുള്ള വിപരീതങ്ങൾ ഉള്ള സഭക്കാർക്കു പട്ടംകൊടുക്കയൊ അവരിൽനിന്നു പട്ടം വാങ്ങിക്കയൊ ചെയ്തുകൂടാ' എന്നു കാലം ചെയ്ത മാർത്തോമ്മാമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു മൊഴികൊടുത്തിട്ടുണ്ടെന്നും "അങ്ങിനെയുള്ള സഭകളിൽ നിന്നു വാങ്ങിക്കുന്ന പട്ടം അസാധുവാണെന്നാണല്ലൊ ഇതിന്റെ അർത്ഥം" എന്നും ഇദ്ദേഹം പറയുന്നു. ഒരാൾ തന്റെ വിശ്വാസത്തിൽനിന്നു് ഗൌരവമായി ഭിന്നിച്ചിരിക്കുന്ന ഒരാളിനോടു സ്ഥാനം ഏൽക്കരുതെന്നുള്ള സംഗതി ഞങ്ങളെ സമ്മതിപ്പിക്കുന്നതിനു് പഴയമൊഴിപ്പകർപ്പുകളൊന്നും ആവശ്യമില്ലായിരുന്നു. യാക്കോബായ സഭയും മാർത്തോമ്മാസഭയും തമ്മിൽ സാരതരങ്ങളായ ഭിന്നങ്ങൾ ഉണ്ടെന്നുള്ളതിനും തെളിവു് ആവശ്യമില്ല. വിശ്വാസവിഷയത്തിൽ തന്നോടു ഗൌരവമായി ഭിന്നിച്ചിരുന്ന യാക്കോബായ പാത്രിയർക്കീസിൽനിന്നു മാർ അത്താനാസ്യോസ അഭിഷേകം പ്രാപിച്ചതു ക്രമവിരുദ്ധമാണെന്നുള്ളതിനും തർക്കമില്ല. ക്രമവിരുദ്ധമാണെന്നു വച്ചാൽ അസാധുവാണെ

ന്നു മനസ്സിലാക്കുന്ന സ്നേഹിതന്റെ വൈദികശാസ്ത്രാഭിജ്ഞത്വം അത്ഭുതകരമായി ട്ടുള്ളതുതന്നെ. ഒരു അത്മായക്കാരൻ ഒരുത്തനെ മാമോദീസാമുക്കിക്കൂടാത്തതാണ്. എന്നാൽ അത്യാവശ്യം ഉള്ളപ്പോഴൊ ഇല്ലാത്തപ്പോഴൊ ഒരു അത്മായക്കാരൻ ഒരുത്തനെ സ്നാനപ്പെടുത്തിയാൽ ആ സ്നാനം സാധുവാണെന്ന് മിക്കവാറും എല്ലാ സഭകളും പഠിപ്പിക്കുന്നു. യാക്കോബായ സഭയും അങ്ങിനെതന്നെ പഠിപ്പിക്കുന്നു. (വൃന്ദ കക്കടകത്തിലെ പത്രികപുറം ൧൭൯)

ദീഘകാലത്തേക്ക് അന്ത്യോഖ്യായിലെ പാത്രിയക്കിസന്മാർ അരിയൂസന്മാരായിരുന്നുഎന്നും അവരിൽനിന്നു സ്ഥാനംപ്രാപിച്ച സത്യവിശ്വാസികളായ പാത്രിയക്കിസന്മാർ പിന്നീടു ഉണ്ടായിഎന്നും ദൃഷ്ടാന്തമായിട്ടു ന്മഹാം പാത്രിയക്കിസായിരുന്ന മിലിത്തോസിന് തന്നെ സ്ഥാനം കൊടുത്തതു അരിയോസന്മാരാണെന്നും മിലിത്തോസ് അരിയോസ് വിശ്വാസക്കാരനാണെന്നുള്ള വിശ്വാസത്തിലാണ് അങ്ങിനെ ചെയ്യുതെന്നും എന്നാൽ മിലിത്തോസ് അരിയൂസ് വിശ്വാസക്കാരനല്ലെന്ന് അരിയോസന്മാക്കു മനസിലായപ്പോൾ അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കിയെന്നും മറ്റും വൃശ്ചികം കുംഭത്തിൽ ഞങ്ങൾ കാണിച്ചിട്ടുണ്ടല്ലൊ. അരിയോസന്മാരിൽനിന്ന് സത്യവിശ്വാസികൾ പ്രാപിച്ചസ്ഥാനം എല്ലാം അസാധുവാണെങ്കിൽ അന്ത്യോഖ്യായിൽ കൈവയ്പില്ലെന്നു സമ്മതിക്കാതിരിക്കാൻ തരമില്ല.

ഇനിയും അടുത്ത വാദം പരിശോധിക്കാം. മിസ്റ്റർ തരകന്റെ വാക്കുകളാവിതു; "കാലം ചെയ്തു വലിയ തിരുമേനിയെകുറിച്ച് പറയുന്ന ഘട്ടത്തിൽ അനേകായിരം ജനങ്ങളുടെ പ്രധാനി എന്ന നിലയിൽ അദ്ദേഹത്തെ ബഹുമാനിക്കുന്നതിന് തങ്ങൾ തയ്യാറാണെന്നിങ്ങിനെ സഭാതാരക ഒരിക്കൽ പ്രസ്താവിക്കയുണ്ടായിട്ടുണ്ട്. ഇതു ഇപ്പോഴത്തെ സഭാതാരക പത്രാധിപരായ മിസ്റ്റർ കെ. എൻ. ദാനിയേലിന്റെ പേനായുടെ അററത്തുനിന്നുതന്നെ പുറപ്പെട്ടതുമാണ്. മാർ ദിവന്നാസ്യോസ് വലിയ മെത്രാപ്പോലീത്താ തിരുമനസുകൊണ്ടു ഏററിട്ടുള്ള സ്ഥാനം അസാധുവാണെന്നാണ് താരകയുടെ അഭിപ്രായമെന്ന് ഇതിൽനിന്നു ന്യായമായി അനുമാനിക്കരുതൊ?,, (പുറം വൃ) മിസ്റ്റർ തരകൻ സൂചിപ്പിക്കുന്നതു് വൃ൨ കക്കടകത്തിലെ താരക ൧൩൨ാം പുറത്തെ ഒരു വാചകമാണെന്നു തോന്നുന്നു. അതു താഴെ പകത്തുന്നു. "യോസേഫ് മെത്രാൻ എന്നു പറഞ്ഞു വരുന്ന യോസേഫ് എന്നയാൾ എന്നും മറ്റും എം. എൻ. ഒ. എഴുതിയതു യാക്കോബ്യക്കു ഖേദമുണ്ടാക്കുന്നതാകയാൽ ആ വിധത്തിലുള്ള ലേഖനങ്ങൾ നിത്തണമെന്ന് ഞങ്ങളുടെ ഇഷ്ടന്മാരായ പല മാന്യന്മാരും എഴുത്തുമൂലവും മുഖദാവിലും ഞങ്ങളോടു ആവശ്യപ്പെട്ടിരിക്കുന്നു. ഒരു വലിയ ജനസംഘത്തിന്റെ നായകനെ മാനിക്കേണ്ടതു മയ്യാദയും ആവശ്യമാകയാൽ അങ്ങിനെയൊക്കെ പറയുന്നതു് ശരിയല്ലെന്ന് ഞങ്ങൾ സമ്മതിക്കുന്നു." (പുറം ൧൩൨) മാർ ദിവന്നാസ്യോസ് ഒരു വലിയ ജനസംഘത്തിന്റെ നായകനാണെന്നൊ പ്രധാനി ആണെന്നൊ പറഞ്ഞാൽ അദ്ദേഹം മെത്രാനല്ലെന്ന് അതിൽനിന്നു ന്യായമായി അനുമാനിക്കാംപോലും. ഇതു് ഒരു പുതിയ തക്കശാസ്ത്രം ആണ്. ഈ പുതിയ ന്യായശാസ്ത്രം മിസ്റ്റർ തരകൻ ഒരു പുസ്തകമായി പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാം. ഇപ്പോൾ നടപ്പുള്ള ന്യായശാസ്ത്രത്തിന്റെ പ്രാരംഭപ്രമാണങ്ങൾ തന്നെ ഇതിന് വിപരീതമാണ്. രാമൻ ഒരു ജീവിയാണ് എന്നു പറഞ്ഞതുകൊണ്ടു രാമൻ ഒരു മനുഷ്യൻ അല്ലെന്നു അനുമാനിച്ചുകൂടാ എന്നാണ് ഞങ്ങൾ ധരിച്ചിരിക്കുന്നതു്. അതുപോലെ മാർ ദിവന്നാസ്യോസ് ഒരു വലിയ ജനസംഘത്തിന്റെ നായകനാണ് എന്നു പറഞ്ഞതുകൊണ്ടു അദ്ദേഹം മെത്രാനല്ല എന്നനുമാനം ഉണ്ടാകുമെന്ന് മിസ്റ്റർ തരകൻ പറയുന്നതുവരെ ഞങ്ങൾ ഊഹിച്ചില്ല. ഇതു മിസ്റ്റർ തരകന്റെ പുതിയ ന്യായശാസ്ത്രം ഞങ്ങൾ പഠിക്കാഞ്ഞതുകൊണ്ടു വന്നുകൂടിയ ഒരു അബദ്ധമാണ്, അതു അദ്ദേഹം സദയം ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

ദിവന്നാസ്യോസ് മെത്രാപ്പോലീത്താ എന്നു പറയുന്നു പുലിക്കോട്ടു യോസേഫ് എന്നും മററും താരകയിലെ എം. എൻ. ഒ. ഒരിക്കൽ പറഞ്ഞിട്ടുണ്ടെന്നും എം. എൻ ഒായുടെ ലേഖനങ്ങൾ ഞങ്ങൾ എഴുതിയതാണെന്ന് സമ്മതിച്ചിട്ടുണ്ടെന്നും അതി

നാൽ മാർദിവന്നാസ്യോസ് സാക്ഷാൽ മെത്രാനല്ലെന്ന് ഞങ്ങൾ അഭിപ്രായപ്പെട്ടിരിക്കുന്നതായി തീരുമാനിക്കാമെന്നുമാണ് സ്നേഹിതന്റെ വേറൊരു വാദം. ഈ ഇടവകപത്രികപത്രാധിപരുടെ ആത്മാവും ഭാഷാരീതിയുമുള്ള ഒരാളായി സൃഷ്ടിക്കപ്പെട്ടിട്ടുള്ള ഒരു കല്പിതപുരുഷനാണ് എം. എൻ. ഒ. എന്നും എം. എൻ. ഒ. പറയുന്നതെല്ലാം ഞങ്ങൾ സമ്മതിക്കുന്നില്ലെന്നും ആ ലേഖനങ്ങളുടെ അടിയിൽതന്നെ ഞങ്ങൾ പറഞ്ഞിട്ടുണ്ട്. ഞങ്ങൾ എഴുതിയ "ശിശുസ്നാന"ത്തിൽ "യഹോവാ തെററിപ്പോയി" എന്നു രാമപ്പണിക്കർ എന്നൊരു കല്പിതപുരുഷനെകൊണ്ടു ഞങ്ങൾ പറയിച്ചിട്ടുണ്ട്. നാഗൽസായ്പിന്റെ യുക്തി എടുത്തുകൊണ്ടു ഒരു ഹിന്ദു വാദിച്ചാൽ ഈ വിധത്തിൽ വാദിക്കും എന്നാണ് ഞങ്ങൾക്കു കാണിക്കേണ്ടതു്. നാഗൽസായ്പും കല്പിതപുരുഷനായ രാമപ്പണിക്കരും പറയുന്ന യുക്തി തെററാണെന്നും അതുകൊണ്ടു രണ്ടുപേരും ഉണ്ടാക്കുന്ന തീരുമാനങ്ങൾ അബദ്ധമാണെന്നും എന്നാൽ രാമപ്പണിക്കരുടെ വാദത്തെ ഖണ്ഡിക്കാൻ നാഗൽസായ്പിന് കഴിയുന്നതല്ലെന്നുമാണ് ഞങ്ങൾക്കു സാധിക്കേണ്ടതു്. ആ പുസ്തകം വായിച്ചുനോക്കിയുംവച്ച് "യഹോവാ തെററിപ്പോയി" എന്ന് ശിശുസ്നാനത്തിന്റെ ഗ്രന്ഥകാരൻ പറഞ്ഞിരിക്കുന്നു എന്നു വിവരമുള്ളവരാരും വാദിക്കുന്നതല്ല. അതുപോലെ തിത്തുസ് മെത്രാൻ എന്നു പറഞ്ഞുവരുന്ന തിത്തുസ് എന്ന ആൾ എന്നും മററും പറയുന്നതു തെററാണെന്ന് യാക്കോബ്യരെ ബോധപ്പെടുത്തുവാനായിട്ടാണ് യോസേഫ് മെത്രാൻ എന്നു പറഞ്ഞുവരുന്ന യോസേഫ് എന്ന ആൾ എന്നും മററും എം. എൻ. ഒ.യെകൊണ്ടു പറയിപ്പിച്ചതു്. അതെല്ലാം ശരിയാണെന്ന് ഞങ്ങൾ അഭിപ്രായപ്പെട്ടതായി അതു വായിച്ചുനോക്കിയിട്ടുള്ളവരാരും മനസിലാക്കുന്നതല്ല. ഈ സമാധാനങ്ങളെല്ലാം ൧൦൮൨ കർക്കടകത്തിലെ താരക പറകയും "യാക്കോബ്യരുടെ ഒരു വാദത്തെ ഖണ്ഡിക്കുന്നതിനായി ഇങ്ങിനെ ഒരു ലേഖനം ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയതുകൊണ്ടു മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളെ ഞങ്ങൾ അപമാനിച്ചു എന്നു ഒട്ടുംതന്നെ വരുന്നതല്ല". എന്നു പ്രസ്താവിക്കയും ചെയ്തിട്ടുള്ളതാണ്. (പുറം ൩൨)

യാക്കോബായപാത്രിയർക്കീസ് വേഷധാരിയാണെന്ന് എം. എൻ. ഒ. പറഞ്ഞിട്ടുണ്ടെന്നും അതു സഭാതാരകപത്രാധിപരുടെ അഭിപ്രായമാണെന്നുമത്രെ സ്നേഹിതന്റെ ഒടുവിലത്തെവാദം. എം. എൻ. ഒ. വേഷധാരി എന്ന പദം രണ്ടർത്ഥത്തിൽ ഉപയോഗിച്ചിട്ടുണ്ട്. ൧. സ്ഥാനമില്ലാത്തവൻ. ൨. സ്ഥാനത്തിനടുത്ത യോഗ്യതയില്ലാത്തവൻ. (ലഘുലേഖ പുറം ൩൩) പാത്രിയർക്കീസിന് സ്ഥാനം ഇല്ലെന്നുള്ള വാദം യാക്കോബായ സഭാനാവായ പത്രികയുടെ ഒരു സമ്മതത്തിന്മേലാണ് അടിസ്ഥാനപ്പെട്ടിരിക്കുന്നതു്. പത്രിക പറഞ്ഞതു ശരിയാണെങ്കിൽ പാത്രിയർക്കീസ് വേഷധാരിയാണ്. പത്രിക പറഞ്ഞതു അബദ്ധം എന്നു സമ്മതിച്ചാൽ അതിന്മേൽ അടിസ്ഥാനപ്പെട്ടിരിക്കുന്ന വാദം പൊളിഞ്ഞു. അതു അബദ്ധമാണെന്ന് പത്രിക സമ്മതിക്കാത്തകാലത്തോളം പാത്രിയർക്കീസിന് സ്ഥാനമില്ലെന്നുകൂടെ പത്രികയ്ക്കു സമ്മതിയ്ക്കാതിരിക്കാൻ ന്യായമില്ല. ആ വാദം പത്രികയുടെ വാക്കിന്മേൽ അടിസ്ഥാനപ്പെട്ടതാകയാൽ അതിന്റെ തീരുമാനം ഞങ്ങളെ അശേഷം ബാധിക്കുന്നതല്ല. ആ വാദം ലഘുലേഖ ൩൩-ാം പുറത്തു പറഞ്ഞിട്ടുണ്ട്. അതാവിതു്:—

൧. പൂർവപദം.— ദൈവികമായ സ്ഥാനം ഇല്ലായ്മ ചെയ്വാൻ ഇലുക്കുന്ന് കഴിയുന്നതല്ല.

൨. ഉത്തരപദം.— യാക്കോബായപാത്രിയർക്കീസിന്റെ സ്ഥാനം ഇല്ലായ്മ ചെയ്വാൻ ഇലുക്കുന്നു കഴിയുന്നതാണെന്നു പത്രിക സമ്മതിക്കുന്നു.

൩. * നിഗമനം.— അതുകൊണ്ടു യാക്കോബായപാത്രിയർക്കീസിന്റെ സ്ഥാനം ദൈവികമായ സ്ഥാനമല്ല.

ഈ യുക്തിക്ക് ന്യായശാസ്ത്രദൃഷ്ട്യാ എന്തെങ്കിലും ന്യൂനതയുണ്ടെങ്കിൽ അഭിജ്ഞന്മാർ ആരെങ്കിലും പറയട്ടെ. ഇതിന്റെ അടിസ്ഥാനം ഞങ്ങളെ ബാധിക്കാത്തതാ

* This is a syllogism of the mood *celarent* in fig I

കയാൽ നിഗമനവും ഞങ്ങളെ ബാധിക്കുന്നതല്ലെന്നു് സുബോധമുള്ളവരാരും സമ്മതിക്കാതിരിക്കയില്ല.



## മാരാമണ്ണു മഹായോഗം.

ദൈവേഷ്ടത്താൽ നമ്മുടെ ൧൫-ാമത്തെ മഹായോഗം ഈയാണ്ടിലും മാരാമണ്ണക്കു വച്ചു ഈ മാസം ൯-ാം നു- ഞായറാഴ്ച മുതൽ ൧൬-ാം നു- ഞായറാഴ്ചവരെയുള്ള ദിവസങ്ങളിൽ വളരെ ഭംഗിയായി നടന്നിരിക്കുന്നു. പന്തലിന്റെ തൂണും ഇഴകളും പുതുതായി പണികഴിപ്പിക്കപ്പെട്ടതായിരുന്നതിനാൽ ഈയാണ്ടത്തെ പന്തൽ കാൎയ്യങ്ങൾ വളരെ വിശേഷമായിരുന്നു. പ്രാസംഗികരായി റവണ്ട് ററി. വോക്കർസായ്പ് എം. എ. റവറണ്ട്. ആർഡർ സായ്പ് എം. എ. എന്നി മഹാന്മാരും സ്ത്രീകൾക്കു പ്രത്യേകയോഗം നടത്തുന്നതിനായി മിസ്സ്റ്റസ്സ് നിക്കോഴ്സൻ മദാമ്മ മിസ്സ് മെക്കബിൻ മദാമ്മ എന്നീ മഹതികളും ഉണ്ടായിരുന്നു. യോഗത്തിന്റെ പ്രോഗ്രാം താഴെ കാണുന്ന വിധത്തിൽ ആയിരുന്നു.

| കാലത്തു | വൈകിട്ടു |
|---|---|
| | ൩ മുതൽ ൪ വരെ |
| ൭൴ മണി മുതൽ ൮൴ മണി വരെ സ്ത്രീകൾക്കു മദാമ്മമാരുടെ യോഗം. | സ്ത്രീകൾക്കു മദാമ്മമാരുടെ യോഗം. പാലക്കുന്നത്തു വച്ചു പട്ടക്കാൎക്കും സുവിശേഷവേലക്കാൎക്കും പ്രത്യേകയോഗം. |
| ൧൦ മുതൽ ൧൨ വരെ. പൊതുയോഗം. | ൭. മുതൽ ൯ വരെ പൊതുയോഗം |

ആദ്യത്തെ ഒന്നു രണ്ടു ദിവസങ്ങളിൽ മഴയുടെ ഉപദ്രവം കൊണ്ടു വൈകിട്ടത്തെ യോഗം നടക്കാതെ വന്നെങ്കിലും ശേഷം ദിവസങ്ങളിൽ ആ പ്രതിബന്ധം ഉണ്ടായില്ല. വെള്ളി, ശനി; ഈ ദിവസങ്ങളിൽ രാവിലെ കോഴഞ്ചേരി പള്ളിയിൽ വച്ചു വിദ്യാൎത്ഥികൾക്കും യൌവനക്കാൎക്കുമായി പ്രത്യേകയോഗവും വെള്ളിയാഴ്ച ൩ മണിക്കു സമുദായത്തിന്റെ ഒരു മഹായോഗവും ശനിയാഴ്ചകാലത്തു എൻ. എം എസ്. സംബന്ധിച്ചു ഒരു മഹായോഗവും തദവസരത്തിൽ ടി മിഷ്യന്റെ സെക്രട്ടറിയായ മിസ്റ്റർ കെ. ററി. പോൾ ബി. എ. എൽ. ററി യുടെ വളരെ വിശേഷമായ ഒരു പ്രസംഗവും ഉണ്ടായിരുന്നു. അവസാന ഞായറാഴ്ച ഉച്ചകഴിഞ്ഞുള്ള ഒരു യോഗം ഒഴിച്ചു പകൽ സമയത്തെ എല്ലാ പൊതുയോഗങ്ങളിലും പ്രസംഗിച്ചതു് വോക്കർ സായ്പ് അവർകൾ ആയിരുന്നു. അദ്ദേഹത്തിന്റെ ഈയാണ്ടത്തെ പ്രസംഗവിഷയം വെളിപാടുപുസ്തകത്തിന്റെ രണ്ടും മൂന്നും അദ്ധ്യായങ്ങളിൽ കാണുന്ന എഫേസൂസ് ആദിയായ ഏഴു സഭകൾക്കുള്ള ദൂതുകൾ ആയിരുന്നു. ഓരോ ദിവസം ഓരോ സഭകൾക്കുള്ള ദൂതുകളെ അനുക്രമമായി പറഞ്ഞു ഞായറാഴ്ച കാലത്തു അവസാനിപ്പിച്ചു.

### ആർഡർ സായ്പിന്റെ പ്രസംഗവാക്യങ്ങൾ.

൧. "നിങ്ങൾക്കു എന്തു തോന്നുന്നു? അവൻ പെരുനാളിനു വരികയില്ലയെന്നോ?,
യോഹന്നാൻ ൧൧: ൫൬

൨. "അവനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന് ദൈവം തന്റെ ഏകജാതനായ പുത്രനെ നൽകുവാൻ തക്കവണ്ണം ലോകത്തെ അത്രയ്ക്കു സ്നേഹിച്ചു. യോഹന്നാൻ ൩: ൧൬

൩. "പിമ്പിലുള്ളവയെ മറന്നുകൊണ്ടു" പിലിപ്പി ൩: ൧൩ (രണ്ടു പ്രസംഗങ്ങൾ

൪. "നിന്റെ ദൈവം നിന്റെ ശക്തിയെ കല്പിച്ചിരിക്കുന്നു" സങ്കീ. ൬൮: ൨൮

൭. "നിന്നിൽ ആശ്രയിക്കുന്നവർ എല്ലാവരും സന്തോഷിക്കും. നീ അവരെ കാക്കുന്നതുകൊണ്ടു അവർ എന്നേക്കും ആനന്ദിക്കും. നിൻെറ നാമത്തെ സ്നേഹിക്കുന്നവർ നിന്നിൽ സന്തോഷിക്കും" സങ്കീ. ൫: ൧൧. ൧൦൮൦: ഈയാണ്ടത്തെ യോഗം ആകപ്പാടെ അനുഗ്രഹകരമായിരുന്നു എന്നു തർക്കമെന്യേ അഭിപ്രായപ്പെടാം.

സമുദായം സംബന്ധിച്ച മഹായോഗം നി. വ. ദി. ശ്രീ മാർത്തോമ്മാമെത്രാപ്പോലീത്താതിരുമനസ്സിലെ ആദ്ധ്യക്ഷത്തിൽ നടത്തപ്പെട്ടു. പെ. ബ: കോവൂരച്ചൻ അവർകളുടെ പ്രാർത്ഥനയോടുകൂടി യോഗം ആരംഭിച്ചു. അനന്തരം വോക്കർസായ്പ് അവർകൾ ഒരു സമുദായത്തിനു ഐകമത്യം, ക്രമീകരണം, അനുസരണം എന്നീ സംഗതികൾ ഒഴിച്ചുകൂടാത്തതാണെന്നുള്ളതിനെപ്പററി യുക്തിയുക്തമായ ഒരു പ്രസംഗം പറഞ്ഞു. അനന്തരം കോവൂരച്ചൻ അവർകൾ സമുദായത്തിന്നു കോട്ടയം മാർത്തോമ്മാസിമ്മനാരി, എസ്. സി. സിമ്മനാരി, ബാലികാമഠം, അടുത്തകാലത്തു സ്ഥാപിപ്പാൻ പോകുന്ന വൈദികസിമ്മനാരി മുതലായവയുടെ നടത്തിപ്പിനും, സമുദായം ഒട്ടുക്കു സഞ്ചരിച്ചു പ്രവർത്തിക്കുന്നതിനു യോഗ്യന്മാരായ രണ്ടു ആളുകൾ ആവശ്യമുള്ളതുകൊണ്ടു അവരുടെ ചിലവിന്നും ആയി ആണ്ടിൽ ഏഴായിരം രൂപായോളം ആവശ്യം ഉണ്ടെന്നും, എന്നാൽ അവ ആവശ്യം ഉണ്ടോ? ആവശ്യമാണെങ്കിലും ആ ഭാരം വഹിക്കുന്നതിനു നാം പ്രാപ്തരോ? പ്രാപ്തരെങ്കിൽ അതു സാധിക്കുന്നതിന്നു എളുപ്പമായ മാർഗ്ഗമെന്തു? എന്നീ വിഷയങ്ങളെ സംബന്ധിച്ചു സമുദായാംഗങ്ങളുടെ അഭിപ്രായം അറിയണമെന്നും പ്രസ്താവിക്കയും, ആ സംഗതികൾ എല്ലാം സമുദായത്തിൻെറ നിലനില്പിനും ഭാവിശ്രേയസ്സിനും അത്യന്താപേക്ഷിതമാണെന്നും അവയെ സാധിക്കുന്നതിനു സമുദായത്തിനു പ്രാപ്തിയുണ്ടെന്നും ചില മാന്യന്മാർ അഭിപ്രായപ്പെടുകയും യോഗം ഏകാഭിപ്രായമായി അതിനെ സമ്മതിക്കയും ചെയ്തു. ബ: അയിരൂർ അച്ചൻ അവർകൾ അതു സാധിക്കുന്നതിന്നു താഴെ പറയുന്ന ഏർപ്പാടുകൾ ചെയ്യണമെന്നു അഭിപ്രായപ്പെട്ടു.

(൧) ഇപ്പോൾ നടപ്പിൽ വന്നിരിക്കുന്ന പള്ളി വരുമാനങ്ങൾ.

(൨) ൧൦൮൦മാണ്ടു ആരംഭിച്ചു മിക്കവാറും നടപ്പിൽ ആയിരിക്കുന്ന പിടിയരി പിരിവു ഊർജ്ജിതപ്പെടുത്തുക.

(൩) കാൽ രൂപാ മുതൽ ഒരു ചക്രം വരെ ഓരോ കുടുംബത്തലവൻെറ പേരിലും യഥായോഗ്യം ഒരു വരി ചുമത്തുക. പിടിയരി കൊടുക്കുന്നതിൽ ഓരോരുത്തനും ഉള്ള നഷ്ടമില്ലായ്മയെ സംബന്ധിച്ചു ബ: അയിരൂർ അച്ചൻ അവർകളുടെ വിവരണം സ്വകപോലത്തിൽ നിന്നു തന്നെ കേൾക്കേണ്ടതായിരുന്നു. ഇത്ര പ്രയാസകുറവുള്ളതും എന്നാൽ തങ്ങളുടെ സമുദായത്തിന്നു അതിനാൽ വൻകാര്യങ്ങൾ സാധിപ്പാൻ കഴിയുന്നതും ആയ ഈ നല്ല ഏർപ്പാടിൽ ഉപേക്ഷ കാണിക്കുന്ന ദ്രോഹികളെ മുള്ളുള്ള വടികൊണ്ടു അടിച്ചാലും മതിയാകയില്ലെന്നു അപ്പോൾ എല്ലാവർക്കും തോന്നിയിരിക്കണം. പെ. ബ: കോവൂരച്ചൻ അവർകളുടെ യുക്തിപൂർവ്വം ഫലിതസമ്മിശ്രവുമായ ദൃഷ്ടാന്തങ്ങൾ എല്ലാവരേയും ആനന്ദഭരിതരും കൃത്യബോധമുള്ളവരുമാക്കിത്തീർത്തു. അനന്തരം മേൽ പ്രസ്താവിച്ച മാർഗ്ഗങ്ങൾ ഏററവും ഭാരക്കുറവും സൗകര്യവും ഉള്ളതാണെന്നു ചില മാന്യന്മാർ അഭിപ്രായപ്പെടുകയും യോഗം ഐകകണ്ഠ്യേന അതിനെ സമ്മതിക്കയും ചെയ്തു. വലിയ തിരുമേനിയുടെ ജൂബിലിസ്മാരകത്തിന്നായി പിരിച്ചിട്ടുള്ള പണം ഏതു വിധത്തിലാണു വിനിയോഗിക്കേണ്ടതെന്നു സമുദായാംഗങ്ങളുടെ അഭിപ്രായം ചോദിച്ചതിൽ ഇനിയും ചില സ്ഥലങ്ങളിലെ പണം പിരിയാനുള്ളതു കൂടി പിരിഞ്ഞിട്ടു ആ സംഗതിയെ സംബന്ധിച്ചു ആലോചിച്ചാൽ മതിയാകുമെന്നു ഒരു മഹാൻ അഭിപ്രായപ്പെട്ടതു നന്നെന്നു പൊതുയോഗത്തിനു തോന്നുകയാൽ ആ അഭിപ്രായം സ്വീകരിച്ചു. പ്രസ്തുതയോഗത്തിലെ തീരുമാനങ്ങൾ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സർക്കുലർ കല്പനമൂലം എല്ലാ ഇടവകകൾക്കും അറിവുകൊടുക്കുന്നതാണെന്നു പ്രസ്താവിച്ചു തിരുമനസ്സുകൊണ്ടു പ്രാർത്ഥിച്ചു യോഗം അവസാനിപ്പിച്ചു.

ജാത്യൈകമിഷ്യൻ സംബന്ധിച്ചയോഗത്തിൽ ഉദ്ദേശം ഇരുപതിനായിരത്തിൽപരം ജനങ്ങൾ സന്നിഹിതരായിരുന്നു. മിസ്റ്റർ പോൾ അവർകൾ മാർത്തോമ്മാസുറിയാനിക്കാർക്കായി വേർതിരിക്കപ്പെട്ടിരിക്കുന്ന വടക്കേകാനറാ ദേശം, സ്ഥലനിവാസികൾ, അവരും നാമും തമ്മിൽ ഉണ്ടായിരിക്കുന്ന സംബന്ധം, നമ്മുടെ ഗൌരവമേറിയ ചുമതലകൾ, പദവികൾ, നമ്മുടെ സമുദായത്തിൽ നിന്നും ആ സ്ഥലത്തെ ഫാം മിഷ്യനറിയായി എഴുന്നേററു അവിടെ എത്തി ഭാഷാഭ്യസനം ആരംഭിച്ചിരിക്കുന്ന മിസ്റ്റർ പി. എസ്സ് മത്തായി അവർകൾ, രണ്ടാം മിഷ്യനറിയായി എഴുന്നേററിരിക്കുന്ന മിസ്റ്റർ പി. ഒ. ഫിലിപ്പ് ബി. എ. എന്നീ വിഭാഗങ്ങളോടു കൂടിയ ഹൃദയംഗമമായ ഒരു പ്രസംഗം പറഞ്ഞു. ആ ദേശത്തെ ആളുകളെപ്പററി പറഞ്ഞ കൂട്ടത്തിൽ ഒരു സംഗതി എല്ലാ സത്യക്രിസ്ത്യാനികളുടെയും ഹൃദയത്തെ തകക്കുന്നതായിരുന്നു. ആ ദേശത്തെ സ്ത്രീകൾ തങ്ങളുടെ ആദ്യജാതകളെ ദുർമ്മാർഗ്ഗജീവിതത്തിൽ ആയുഷ്കാലം കഴിക്കുന്നതിന്ന് തങ്ങളുടെ ദേവന്നായി പ്രതിഷ്ഠിക്കുന്നു എന്നും അവർ ആ മ്ലേച്ഛമായ ജീവിതത്തോടു കൂടെ പലപ്പോഴും തങ്ങളുടെ വീടുകളിൽവന്നു താമസിച്ചു തങ്ങളുടെ സഹോദരികളുടെ സന്മാർഗ്ഗം കൂടി നശിക്കുന്നതിനു കാരണക്കാരികളായിത്തീരുന്നു എന്നും ഉള്ളതത്രെ. ആ സ്ഥിതിക്കു കാനറാദേശത്തെ ജനങ്ങളുടെ സന്മാർഗ്ഗനിഷ്ഠ എതു സ്ഥിതിയിൽ ഇരിക്കുമെന്നു ഊഹിക്കാവുന്നതാണല്ലൊ.

പിറേറദിവസം പൊതുയോഗത്തിൽ നിക്കോൾസൻ മദാമ്മ ഇപ്രകാരം പ്രസ്താവിക്കയുണ്ടായി. "അല്ലയൊ സുറിയാനിക്രിസ്ത്യാനികളെ നിങ്ങളുടെ ഇടയിൽ ദീർഘകാലമായി കർത്താവിന്റെ വേല ചെയ്തുകൊണ്ടിരിക്കുന്ന വൃദ്ധയായ ലേഡിമിഷ്യനറി എന്ന നിലയ്ക്കു എന്റെ വചനങ്ങളെ ചെവിക്കൊൾവിൻ. ദൈവം നിങ്ങളുടെ സമുദായത്തെ സ്നേഹിച്ച് നിങ്ങൾക്കായി തന്റെ പുത്രനെ തന്നു. നിങ്ങളെ ആത്മീയമായും ലൌകികമായും ഉള്ള നന്മകളെക്കൊണ്ടു അനുഗ്രഹിച്ചിരിക്കുന്നു. നിങ്ങൾക്കായി വേർതിരിക്കപ്പെട്ടിരിക്കുന്ന കാനറാദേശത്തെ സ്ത്രീകളെ സംബന്ധിച്ചു കേട്ടപ്പോൾ മുതൽ എന്റെ ഹൃദയം എന്നിൽ കത്തുന്നു. ഈ മഹായോഗത്തിൽ ഇപ്പോൾ കൂടിയിരിക്കുന്ന ആറേഴായിരം സ്ത്രീകൾ ധരിച്ചിരിക്കുന്ന കവണികൾക്കു തന്നെ ഒരാറായിരം രൂപാ വില പിടിക്കുമല്ലൊ. അത്രയും രൂപാ ഉണ്ടെങ്കിൽ ൩ മിഷ്യനറിമാരെ കാനറായിലേക്കു അയക്കാമല്ലൊ. നിങ്ങളുടെ സ്ത്രീകൾക്ക് അവരുടെ സന്മാർഗ്ഗത്തിന്റെ ലക്ഷ്യമായ മൂടുപടം ഉള്ളതുപോലെ കാനറാദേശത്തുള്ള സ്ത്രീകൾ കർത്താവായ യേശുക്രിസ്തുവിന്റെ രക്തമാകുന്ന മൂടുപടം ധരിക്കേണ്ടതിനു നിങ്ങൾ ചിലവു ചെയ്യേണ്ടതാകുന്നു. നിങ്ങൾക്കു ദാനമായി ലഭിച്ചു ദാനമായി കൊടുപ്പിൻ". മിസ്റ്റർ പോളിന്റെ പ്രസംഗവും ദിവ്യശ്രീ. സി. പി. ഫിലിപ്പോസ് കശ്ശീശാ അവർകളുടെ പ്രാർത്ഥനയും കഴിഞ്ഞു കാനറായിൽ മിഷ്യനറിമാരെ അയക്കുന്നതിനു പണത്തിന്റെ മാർഗ്ഗം എന്താണെന്നു ആലോചിക്കയിൽ "എല്ലാ ആളുകൾക്കും ദൈവം നല്കിയിരിക്കുന്ന തങ്ങളുടെ സകല വർദ്ധനവിൽ നിന്നും ഉള്ള ആദ്യഫലത്തെ ദൈവസന്നിധിയിൽ കാഴ്ചയായി കൊണ്ടുവരിക" എന്നൊരു മാർഗ്ഗം ബ: അയിരൂർ അച്ചൻ പ്രസ്താവിച്ചപ്പോൾ ഒരു ക്രിസ്തീയസഹോദരൻ "കർത്താവായ യേശുക്രിസ്തുവിന്റെ വരവിനു മുമ്പായി സകല ജാതികൾക്കും സുവിശേഷം പ്രസംഗിക്കപ്പെടേണ്ടതാകയാൽ ഞങ്ങൾക്കായി വേർതിരിക്കപ്പെട്ടിരിക്കുന്ന പുറജാതിരാജ്യത്തു സുവിശേഷം അറിയിക്കുന്നതിനായി ദൈവം തങ്ങൾക്കു നൽകിയിരിക്കുന്ന വർദ്ധനവിൽ നിന്നുള്ള ആദ്യഫലം മാത്രമല്ലാ തങ്ങളുടെ സകല വസ്തുക്കളേയും മക്കളേയും ജീവനേയും കൂടി കൊടുപ്പാൻ തയാറാണെന്നു യോഗത്തിന്റെ അല്ലെങ്കിൽ വിശ്വാസികളുടെ പ്രതിപുരുഷൻ എന്ന നിലയിൽ പറകയുണ്ടായി. പെ. ബ: കോവൂരച്ചൻ ആ അഭിപ്രായത്തെ വളരെ പ്രശംസിക്കയും ഞങ്ങൾ നിങ്ങളുടെ മേൽ വലിയ ഭാരമൊന്നും ചുമത്തണമെന്നു വിചാരിക്കുന്നില്ല എന്നാൽ ഒന്നാം ഇസ്രായേലിനു കൊടുക്കപ്പെട്ടിരിക്കുന്നതും നിങ്ങൾ അപഹരിച്ചുകളഞ്ഞതും ആയ ആദ്യഫലത്തെ മാത്രമെ ആവശ്യപ്പെടുന്നുള്ളു എന്നു പറകയും ചെയ്തു. ആദ്യഫലം ശേഖരിക്കുന്നതു എററവും നല്ല മാർഗ്ഗമാണെന്നു വേറെ ചില മാന്യന്മാർ കൂടി അഭിപ്രായപ്പെട്ടശേഷം യാതൊരു വിരോധാഭിപ്രായവും ഉണ്ടാകാഞ്ഞതിനാൽ അതിനെ പാസ്സാക്കി. അനന്തരം തിരുമനസ്സുകൊണ്ടു ആശിർവ്

മം പറഞ്ഞു യോഗം അവസാനിപ്പിച്ചു. ഇങ്ങനെ ഈ ത്തുണ്ടത്തെ മഹായോഗം വന്നുകൂടിയിരുന്ന അനേകായിരങ്ങൾക്ക് അനുഗ്രഹപ്രദവും സമുദായത്തിൻെറയും സുവിശേഷപ്രസംഗസംഘത്തിൻെറയും ഭാവിയെപ്പററിയുള്ള മഹത്തായ പ്രത്യാശയെ പൂർവ്വാധികം വർദ്ധിപ്പിക്കുന്നതും ആയിരുന്നു.

ററി. സി. ചാക്കോ



## ഇൻഡ്യാ ജാത്യൈകസുവിശേഷപ്രസംഗസംഘം.

(അല്പ്മത്തായി ബി. എ.)

ക്രിസ്തുവർഷത്തിൻെറ ആദിമ നൂററാണ്ടുതുടങ്ങി മലങ്കരെ ഒരു സുറിയാനിസഭ ഉണ്ടായിരിക്കയും കഴിഞ്ഞ നാലു ശതവർഷങ്ങളായി റോമൻ കാതോലിക്കാ മിഷ്യനറിമാരും ഇരുനൂറു വർഷങ്ങളായി പ്രോട്ടസ്റ്റൻറു മിഷ്യനറിമാരും ഇങ്ങിനെ ഇപ്പോൾ ൻ൦ മിഷൻ്യസംഘങ്ങളിലായി ൩൦൦൦ പാരദേശിക മിഷ്യനറിമാരും ഒട്ടധികം ഏതദ്ദേശീയ വേലക്കാരും സുവിശേഷപ്രസംഗം ചെയ്തിട്ടും ഭാരതഖണ്ഡത്തിൽ അധിവസിക്കുന്ന മുപ്പതുകോടി ജനങ്ങളിൽ മുപ്പതുലക്ഷം (അതായതു—നൂററിനു ഒന്നു വീതം) മാത്രമെ ക്രിസ്ത്യാനികളായിട്ടുള്ളു. ഒരു മിഷ്യനറിയും പ്രവേശിക്കാതെയും ഒററ ക്രിസ്ത്യാനിപോലുമില്ലാതെയും ഉള്ള അനേകം സ്ഥലങ്ങൾ ഇൻഡ്യയിലുണ്ട്. ക്രിസ്ത്യാനികളുള്ള ചില സ്ഥലങ്ങളിൽതന്നെ അവർ തീരെ കുറച്ചുമാത്രമെയുള്ളു. രാജപുട്ടാണായിൽ പതിനായിരത്തിൽ ഒന്നും കഷ്മീരദേശത്തു ഇരുപതിനായിരത്തിൽ മൂന്നും വീതമെ ക്രിസ്ത്യാനികളുള്ളു.

മിഷ്യനറിവേല ആരംഭിച്ചിട്ടില്ലാത്ത സ്ഥലങ്ങളിലും മററും വേല ചെയ്യുന്നതിനെക്കുറിച്ചു ഇൻഡ്യയിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന മിഷ്യനറിസംഘങ്ങളോടാലോചിച്ചതിൽ ഇപ്പോഴുള്ളതിലധികമാളുകളെ ഇൻഡ്യയിലയക്കാൻ നിവൃത്തിയില്ലെന്നും ഇപ്പോഴുള്ളവരെതന്നെ പോററിക്കൊണ്ടു പോകുന്നതു വിഷമത്തിലാണെന്നും മറുപടിയുണ്ടായി. അതിങ്കൽ എന്താണ് വേണ്ടതു എന്നാലോചിപ്പാൻ ഇൻഡ്യക്കാരായ ചില ക്രിസ്ത്യാനികൾ ൧൯൦൫ ക്രിസ്തുമസ്സുവാരത്തിൽ ബങ്കാളദേശത്ത് സെറാംപോർ എന്ന സ്ഥലത്തു ഒരുമിച്ചുകൂടി. തങ്ങൾ സുവിശേഷവെളിച്ചം അനുഭവിക്കയും അവരോടു സുവിശേഷം പ്രസംഗിക്കാൻ ആരുമില്ലായ്കയാൽ യേശുവിനേയും അവൻെറ പരമരക്ഷയേയും അറിയാതെ ഇൻഡ്യയിൽ അനേകർ നാശത്തിലേക്കു പോയികൊണ്ടിരിക്കയും ചെയ്യുന്നതു കഷ്ടമാണെന്നും ഇൻഡ്യാ ഒട്ടുക്ക് സുവിശേഷം പ്രസംഗിക്കുന്നതിന് പാരദേശികന്മാരെ കൊണ്ടുതന്നെ സാധിക്കുന്നതല്ലെന്നും പാരദേശികന്മാർതന്നെ ഈ വേല ചെയ്തുകൊള്ളട്ടെ എന്നുവെച്ചു ഇൻഡ്യാക്രിസ്ത്യാനികൾ മാറിയിരുന്നുകളയുന്നതു തങ്ങളുടെ രക്ഷകനോടു നന്ദികേടും നശിച്ചുപോകുന്ന ആത്മാക്കളോടു കനിവില്ലായ്മയുമാണെന്നും അവർ അഭിപ്രായപ്പെട്ടു. അവരുടെ ആലോചനയുടെ ഫലമായി ക്രിസ്തുമസ്സ് ദിവസത്തിൽ സെറാംഫോറിൽ വെച്ച് "ഇൻഡ്യജാത്യൈകസുവിശേഷപ്രസംഗസംഘം" ഏപ്പെടുത്തി. ഇൻഡ്യാക്കാർ തന്നെ ഇൻഡ്യയിൽ നിന്നും പണം പിരിച്ചു ഇൻഡ്യാക്കു സുവിശേഷം പ്രസംഗിക്കണമെന്നാണ് സംഘത്തിൻെറ ഉദ്ദേശം. മിസ്റ്റർ വി. എസ്. അസ്സറിയായെ ജനറൽ സെക്രട്ടറിയായും മിസ്റ്റർ കെ. ററി. പോൾ ബി. എ. എൽ. ററി. യെ ഓർഗനയിസിംഗ സെക്രട്ടറിയായും പല മഹാന്മാരെയും കൌൺസിൽ അംഗങ്ങളായും നിയമിച്ചു. ഇവർ ആദ്യം ചെയ്തതു ഇൻഡ്യയിലുള്ള സഭകളോടു ജാത്യൈക സംഘത്തെ കുറിച്ചു അഭിപ്രായം ചോദിക്കയായിരുന്നു.

നമ്മുടെ കാലംചെയ്ത തീത്തൂസ് മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് താൻ ഈ സംഘസ്ഥാപനയിൽ അത്യന്തം സന്തോഷിക്കുന്നെന്നും ഇൻഡ്യാക്കു സുവിശേഷം പ്രസംഗിക്കുന്നതിൽ താനും തൻെറ സഭയും കഴിവതു സഹായിക്കാമെ

ന്നമാണ് മറുപടി കൊടുത്തത്. ഇൻഡ്യായിലുള്ള എല്ലാ പ്രോട്ടസ്റ്റൻറ് ക്രിസ്ത്യാനികൾക്കും ജാത്യൈകസംഘം ഒരുപോലെ രുചിക്കുന്നതായിരുന്നതിനാൽ സെക്രട്ടറിമാർ ശാഖകൾ സ്ഥാപിക്കാൻ ചെന്ന സ്ഥലങ്ങളിൽ ജനങ്ങൾ അവരെ ഹൃദയപൂർവ്വം സ്വീകരിച്ചു തൻെറ സഞ്ചാരത്തിൽ ആദ്യമായി മിസ്റ്റർ പോൾ, ൧൯൦൭-ൽ ഇവിടെ വന്നപ്പോൾ മെത്രാപ്പോലീത്താതിരുമനസ്സുകൊണ്ടും ഇൻഡ്യാ ഒട്ടുക്ക് തങ്ങളുടെ വേലസ്ഥലമായി എടുത്ത മാർത്തോമ്മാസുവിശേഷപ്രസംഗസംഘഭാരവാഹികളും ജനങ്ങളും അദ്ദേഹത്തെ വളരെ സന്തോഷത്തോടെ സ്വീകരിച്ചു. മിസ്റ്റർ പോൾ ചില ഇടവകകളിൽ സഞ്ചരിച്ചു ശാഖകൾ സ്ഥാപിക്കയും അനേകർ അംഗങ്ങളായി ചേരുകയും ചെയ്തു 'ജാത്യൈക സുവിശേഷസംഘ'ത്തിൻെറ കൌൺസിലിൽ നമ്മുടെ സഭയുടെ പ്രതിനിധിയായി കെ. എം. അബ്രഹാം ബി. എ. അവർകളെ ചേർത്തിട്ടുണ്ട്.

സുവിശേഷം അറിയപ്പെട്ടിട്ടില്ലാത്ത സ്ഥലങ്ങളിൽ സുവിശേഷം അറിയിക്കണമെന്നും മററു മിഷ്യനറിസംഘക്കാർ വേലചെയ്യുന്ന സ്ഥലങ്ങളിൽ പ്രവേശിക്കരുതെന്നും ഓരോ വേലക്കാർ ചെയ്യുന്ന വേലയുടെ ഫലമായി ക്രിസ്തുമാർഗ്ഗം അനുസരിക്കുന്നവർ ആ ആളുകളുടെ സഭയിൽ ചേരണമെന്നും സഭ സംബന്ധിച്ച യാതൊരു വഴക്കുകൾക്കും ഇടകൊടുക്കരുതെന്നുമാണ് സംഘം നിശ്ചയിച്ചിരിക്കുന്നത്.

സംഘം ഇൻഡ്യയിൽ ആദ്യം വേല ആരംഭിച്ചതു പഞ്ചാബ് സംസ്ഥാനത്ത് മൺഗോമറി ജില്ലയിലാണ്. ജെംസ് വില്യംസ് ബി. എയും. ബേസിൽ സിംങ്ങും ആണ് അവിടത്തെ മിഷ്യനറിമാർ എൽ. എം. ആൻഡ് എസ്സ് പരീക്ഷ ജയിച്ചു സർക്കാരിൽ ഒരു ജോലിയായിരുന്ന ദിനനാഥൻ എന്ന ആൾ കൂടി മൺഗോമറിൽ മിഷ്യനറിയായി പോയിരിക്കുന്നു. സുവിശേഷവേലക്കുള്ള വിളിയുണ്ടായപ്പോൾ തനിക്കു സർക്കാരിലുണ്ടായിരുന്ന സർവ്വീസിനേയും ശമ്പളത്തേയും ധനാർജ്ജനത്തേയും ദിനനാഥൻ ആലോചിച്ചില്ല. ഈ ജില്ലയിൽ സഞ്ചാരസൌകര്യം വളരെ കുറവാണ്. ആളുകളിൽ അധികവും മുഹമ്മദീയരാണ്. ഇവിടെ വിദ്യാഭ്യാസമുള്ളവനും സർക്കാരുദ്യോഗത്തിലിരിക്കുന്നവനുമായ ഒരു മുഹമ്മദീയനും അവൻെറ കുടുംബവും ഒരു മുഹമ്മദീയയുവാവും ജ്ഞാനസ്നാനത്തിനായി തയ്യാറായിരിക്കുന്നു. വടക്കേ ഇൻഡ്യയിൽ ഹിമാലയപർവ്വതനിരയുടെ താഴ്വാരത്തു ഫോറസ്റ്റ് കോളേജിരിക്കുന്ന ഡെറാഡൂണിനു സമീപത്തുള്ള സക്കാർ എന്ന സ്ഥലത്താണ് സംഘം രണ്ടാമതു വേല ആരംഭിച്ചത്. ഇവിടെ താഴ്ന്ന ജാതിയിൽ നിന്നും അധികമാളുകൾ ഒന്നായി ക്രിസ്തുമാർഗ്ഗത്തിൽ ചേർന്നു വരുന്നു. കഴിഞ്ഞ രണ്ടാണ്ടുകളിലും കൂടി ൯൬൦ പേരോളം ക്രിസ്തുവിശ്വാസികൾ സ്നാനപ്പെട്ടിട്ടുണ്ട്: പ്രധാനമിഷ്യനറിയായ റവ: ദേവദാസൻ ഡേവിഡ് ബി. എ. എൽ. ററി. ഉൾപ്പെടെ ൧൧ വേലക്കാർ ഉണ്ടായിട്ടും ഇവിടത്തെ ആവശ്യത്തിനു മതിയാകാതാണിരിക്കുന്നത്. മഹാരാഷ്ട്രരാജ്യത്ത് അഹമ്മദ് നഗരത്തിനു സമീപത്തുള്ള കർജാത്ത് എന്ന സ്ഥലമാണ് സംഘത്തിൻെറ മൂന്നാമത്തെ വേലസ്ഥലം. ഇവിടെ ൧൧ പുരുഷന്മാരും ഒരു സ്ത്രീയും ജ്ഞാനസ്നാനത്തിന് ഒരുങ്ങിവരുന്നു. നാലാമത്തെ വേലസ്ഥലം ദക്ഷിണയിൻഡ്യയിൽ മദ്രാസിൽനിന്നും ൨൦൦ നാഴിക പടിഞ്ഞാറു സേലംജില്ലയിലുള്ള ഓമല്ലൂർ ആണ്. ഇവിടത്തെ ആളുകൾ കൃഷീവലന്മാരും സ്വജാതിപ്രതിപത്തിയുള്ളവരുമായ വെള്ളാളശൂദ്രരാണ്.

ജാത്യൈകസംഘത്തിൻെറ വേലയെ ദൈവം അത്ഭുതകരമാംവണ്ണം അനുഗ്രഹിച്ചിരിക്കുന്നു എന്നു കാണിപ്പാൻ സെക്രട്ടറി മിസ്റ്റർ പോളിൻെറ വാക്കുകളെ തന്നെ ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു. കഴിഞ്ഞകാലത്തെ നമ്മുടെ ചരിത്രത്തിലെ കഴിഞ്ഞ നാലു വർഷത്തെ കുറിച്ചാലോചിക്കുമ്പോൾ ചെറിയ ആട്ടിൻകൂട്ടമെ ഭയപ്പെടേണ്ടാ. രാജ്യം നിങ്ങൾക്കു തരുവാൻ നിങ്ങളുടെ പിതാവിനു നല്ല പ്രസാദമായിരിക്കുന്നു. എന്നുള്ള ഈ ഉറപ്പിനെ അഗാധമായ നന്ദിയോടു കൂടി എടുത്തുകൊള്ളുവാൻ വകയില്ലയൊ? ഈ നാലാണ്ടിനുള്ളിൽ നാലു സ്ഥലങ്ങളിൽ വേല ആരംഭിച്ചിരിക്കുന്നു. സംഘത്തിൻെറ വേലക്കാരായി തങ്ങളുടെ ജീവനെ പ്രതിഷ്ഠിച്ചിരിക്കുന്നാ

സർവ്വകലാശാലാബിരുദ ധാരികളായ ഏഴ ആളുകളെ കിട്ടിയിരിക്കുന്നു. അനേകം പാവപ്പെട്ടവർ തങ്ങളുടെ ദാരിദ്ര്യത്തിൽ നിന്നു സന്തോഷത്തോടെ കൊടുക്കുന്നു. ശേഖരിച്ചയക്കുന്നതിൽ ബുദ്ധിമുട്ടാത്ത ആളുകൾ ഉണ്ടെങ്കിൽ കൊടുക്കാൻ മനസ്സുള്ളവരായി ഇനി ഒട്ടേറെ ആളുകൾ ഉണ്ട്. സംഘത്തിന് യാതൊരു ചെലവും കൂടാതെ ആറു പത്രങ്ങൾ നാട്ടുഭാഷകളിൽ പ്രസിദ്ധപ്പെടുത്തിവരുന്നു. അനവധി ജനങ്ങൾ ഇൻഡ്യെക്ക് വേണ്ടി കൊയിത്തിൻെറ യജമാനനോടു പ്രതിദിനം മധ്യസ്ഥപ്രാർത്ഥന കഴിച്ചുകൊണ്ടുമിരിക്കുന്നു.

ഈ സംഘത്തോടു ചേൎന്നു വേല ചെയ്വാൻ രണ്ടാളുകളെ അയക്കാമെന്ന് മലങ്കര മാൎത്തോമ്മാസഭ ൧൯൦൭-ൽ അറിയിച്ചതു ജാത്യൈകസംഘം സന്തോഷത്തോടെ സ്വീകരിച്ചു. ഇൻഡ്യയുടെ ഒരു കോണിൽ പല പ്രയാസങ്ങളുടേയും കഷ്ടപ്പാടുകളുടേയും മദ്ധ്യേ മലങ്കരസഭയാകുന്ന വിളക്ക് കെട്ടുപോകാതെ ദൈവം സൂക്ഷിച്ചുകൊണ്ടു വന്നിരിക്കുന്നതു ഇൻഡ്യെക്കു സുവിശേഷം അറിയിക്കുന്നതിൽ ഈ സഭ അത്യന്തം ഉപകരിക്കും എന്നു കണ്ടിട്ടാണെന്നാണ് മലയാളത്തും വെളിക്കുമുള്ള പലരുടേയും ബോധം. ൧൯ നൂററാണ്ടുകളായി ക്രിസ്ത്യാനികൾ ഇവിടെയുണ്ടായിരുന്നിട്ടും സഹ്യപൎവ്വതനിരയെ കടന്നു ചെന്നു തങ്ങൾക്കു സുവിശേഷം അറിയിക്കാഞ്ഞതു എന്തുകൊണ്ടാണെന്നു തമിഴർ പലപ്പോഴും ചോദിക്കാറുണ്ട്. തമിഴൎക്കു ക്രിസ്തുമാൎഗ്ഗം പ്രസംഗിച്ചതു അനേകായിരം നാഴിക ദൂരെനിന്നു വന്ന അമേരിക്കരും യൂറോപ്യരുമാണല്ലോ. ഇപ്പോഴെങ്കിലും മലങ്കരസഭയുണൎന്നതിൽ വളരെ സന്തോഷിക്കേണ്ടിയിരിക്കുന്നു. ൧൯൦൭-ലെ മാരാമൺ മഹായോഗത്തിൽവെച്ച് മാൎത്തോമ്മാസഭയിൽനിന്നും അയക്കാനിരിക്കുന്ന മിഷ്യനറിമാരുടെ ചെലവിനും മററുമായി ഒരു ധനശേഖരം ചെയ്തതിൽ ആയിരം രൂപായോളം വന്നുചേൎന്നു. എങ്കിലും പോകാനുള്ള ആളുകൾക്ക് വേണ്ടി ഒരാണ്ടു് കാത്തിരുന്നിട്ടും ആരേയും കിട്ടിയില്ല. ൧൯൦൯-തിൽ പലരുടേയും പ്രാൎത്ഥനയുടെ ഫലമായി രണ്ടു ആളുകളെ കിട്ടിയിരിക്കുന്നു. അതിലൊരാൾ മാവേലിക്കര മരിച്ചുപോയ പീടികയിൽ മല്പാനച്ചൻെറ മകൻ മത്തായി അവൎകളാണ്. ഇദ്ദേഹം മട്രിക്കുലേഷൻ പരിക്ഷ ജയിച്ച് ട്രെയിനിങ്ങും കഴിഞ്ഞ് നല്ല ശമ്പളത്തോടുകൂടി ഒരു വാദ്ധ്യാരായിരുന്നു. മിസ്റ്റർ മത്തായി ജാത്യൈകസംഘം അഞ്ചാമതായി എടുത്തിരിക്കുന്ന കൎണ്ണാടകരാജ്യത്തേക്ക് പോയിരിക്കുന്നു. തൻെറ വേലസ്ഥലമായ വടക്കെ കൎണ്ണാടകത്തേക്ക് പോകുന്നതിന് മുമ്പു തെക്കെ കൎണ്ണാടകത്തു മംഗലപുരത്തു താമസിച്ചു കൎണ്ണാടകഭാഷ പഠിക്കയാണ്. രണ്ടാമത്തെ ആൾ (കഴിഞ്ഞാണ്ട് നാഗരുകോവിൽ സ്കോട്ടു ക്രിസ്ത്യൻ കോളെജിൽ ഇൻറർമിഡിയററു ക്ലാസ്സിൽ സയൻസു ലക്ചററായിരുന്ന) മാവേലിക്കരെ പുത്തൻവീട്ടിൽ പി. ഒ. ഫിലിപ്പ ബി. എ. അവൎകൾ തിരുവിതാംകൂറിൽ സഞ്ചരിച്ചു ശാഖകൾസ്ഥാപിക്കയുംമററും ചെയ്തുകഴിഞ്ഞിട്ട് ഒരാണ്ടിനകം വടക്കെ കൎണ്ണാടകത്തു പോകുന്നതായിരിക്കും. ഇനിയൊരാൾ കൂടിപോകാമെന്നു സമ്മതിച്ചിട്ടുണ്ട്. ഇദ്ദേഹം ഉടനെതന്നെ പുറപ്പെടണമെന്നാണ് തീൎച്ചപ്പെടുത്തിയിരിക്കുന്നതു. നമ്മുടെ ജാതിക്കാരോ ഭാഷക്കാരൊ എന്നല്ല ക്രിസ്ത്യാനികൾതന്നെയില്ലാത്ത ഈ രാജ്യത്തു പോകാനായി ഇവരെ ഉത്സാഹിപ്പിച്ചിരിക്കുന്നതു രക്ഷിതാവിനോടും നശിച്ചു പോകുന്ന ആത്മാക്കളോടും ഉള്ള സ്നേഹം ഒന്നു മാത്രമാകുന്നു. ഇവരുടെ ശമ്പളം മിഷ്യൻ കെട്ടിടങ്ങൾ മുതലായവകൾക്കു് പ്രതിവത്സരം ൨൦൦൦ രൂപായോളം ഇപ്പോൾ ചിലവു വരുന്നതാണ് നമ്മുടെ സഭയിലുള്ള എല്ലാവരും തങ്ങളുടെ ആദ്യഫലങ്ങളെ ഇതിനായി കൊടുക്കണമെന്നുള്ള അഭിപ്രായം സൎവ്വഥാ ആദരണീയമായിരിക്കുന്നു. തങ്ങളുടെ വരവിൽ പത്തിലൊരംശം സുവിശേഷവേലക്ക് കൊടുപ്പാൻ പലൎക്കും സാധിക്കുന്നതും എല്ലാവരും ശ്രമിച്ചുനോക്കേണ്ടതുമാണ്. വടക്കെ കൎണ്ണാടകം ബോംബെ സംസ്ഥാനത്തു പശ്ചിമപൎവ്വതത്തിന് പടിഞ്ഞാറായി കടൽതൊട്ടു കിടക്കുന്ന ഒരു ജില്ലയാകുന്നു. ഇവിടെയുള്ള പത്തുലക്ഷം ആളുകളും ഹിന്തുക്കളും മഹമ്മദീയരും മററുംആണ്. ഈ ജില്ലയിലുള്ള ആളുകളോടു നമുക്കുള്ള കടമയെ കഴിഞ്ഞ ൧൯ ശതാബ്ദങ്ങളോളം നാം നിവൎത്തിക്കാതിരുന്നതിനെ ഇപ്പോഴെങ്കിലും പരിഹരിക്കാൻ അത്യന്തം ഉത്സാഹിക്കാം. ജാത്യൈക സുവിശേഷ സംഘം ഇൻഡ്യാക്കു് അനുഗ്രഹകരമായിരിക്കാനും സംഘത്തി

ൻെറ അന്ന്യ സ്ഥലങ്ങളിലെ വേലക്കുവേണ്ടിയും ഇതിലധികം വേലക്കാർ എഴുന്നേല്പാനും വേലക്കായി ധാരാളം പണമുണ്ടാവാനും പുറജാതിക്കാർ ജീവനുള്ള ദൈവത്തെ സേവിക്കാൻ തക്കവണ്ണം അവരുടെ ഹൃദയങ്ങൾ തുറക്കപ്പെടാനും കൊയിത്തിൻെറ യജമാനനോടു മിവസേന നാം പ്രാൎത്ഥിക്ക.



## കല്ക്കട്ടാ എഴുത്തുകൾ.

സഭാതാരകപത്രാധിപർ അവർകൾക്ക്

സർ,

മിസ്റ്റർ എൻ. ഐ. പോത്തൻെറ ലേഖനത്തിനു രാജിയുടെ ശേഷം പ്രസിദ്ധീകരണം ഉണ്ടായതിൽ അയാൾക്കുള്ള ക്ളേശത്തെ വെളിപ്പെടുത്തുന്നതായി അയാൾ ഇടവകപ്പത്രികയ്ക്കു എഴുതിയിട്ടുണ്ട്. എൻെറ ഭാഗത്തേക്കു ഞങ്ങളുടെ സഹപാഠിയായിരുന്ന മിസ്റ്റർ ഡി. എസ്. ജോൺ എഴുതിയിരുന്ന ഒരു എഴുത്തു എൻെറ ആഗ്രഹത്തിനും മിസ്റ്റർ എം. പി. പോത്തനുമായുള്ള ഞങ്ങളുടെ ഖരാറിനും വിരോധമായി പ്രസിദ്ധപ്പെടുത്തുവാൻ ഇടയായതിൽ ഇനിക്കുള്ള ക്ളേശത്തെ അയാളോടു രുമിച്ചു ഞാനും അറിയിച്ചുകൊള്ളുന്നു. എൻെറ ഒന്നാമത്തെ ലേഖനത്തിനും 'ഹൈച്ചർച്ചുകാരുടെ ആരാധനക്രമം', എന്നാണ് തലവാചകം എന്നു പറഞ്ഞതിൽ അയാൾ (ജോൺ) ഒരു തെററു വരുത്തിയിട്ടുണ്ട്. മിസ്ററർ എം. പി. പോത്തൻ മനസ്സിലാക്കിയപ്രകാരം ബിഷോപ്പ്സ് കോളജ് ചാപ്പലിനെ മാത്രം ഉദ്ദേശിച്ചല്ല, കല്ക്കത്തായിലുള്ള ഹൈച്ചർച്ചുകാരുടെ പൊതുവെ ഉള്ള ആചാരങ്ങളെ ഉദ്ദേശിച്ചാണ് ഞാൻ എഴുതുന്നതെന്നു ആ ലേഖനത്തിൽ ഞാൻ വെളിപ്പെടുത്തിയിട്ടില്ലായിരുന്നു. മിസ്ററർ പോത്തൻ അപ്രകാരം മനസ്സിലാക്കിയതിൽ വഴക്കു പറവാൻ ഇനിക്കു ഒരു അവകാശവുമില്ല. ഇവിടുത്തെ ചാപ്പലിലേയും സി. എം. എസ്സ്കാരുടെയും തിരുവത്താഴശുശ്രൂകൾ തമ്മിൽ വ്യത്യാസം ഒന്നുമില്ല എന്നു മിസ്ററർ പോത്തൻ പറഞ്ഞിരുന്നതിനാൽ അയാളെ 'ഒരു പച്ചകള്ളൻ' എന്നു ജോൺ വിളിച്ചതിൽ ഞാൻ ഖേദിക്കുന്നു. കുപ്പായം, മെഴുകുതിരി ശുശ്രൂഷയുടെ ചില ഭാഗങ്ങൾ പാട്ടായി ചൊല്ലുക, ഇങ്ങിനെ പ്രധാനപ്പെട്ട മൂന്നു വ്യത്യാസങ്ങൾ ഉള്ളതായി മിസ്ററർ പോത്തൻ പറഞ്ഞിട്ടുണ്ട്. എൻെറ രണ്ടാമത്തെ ലേഖനത്തിൽ പ്രധാനമായ പല തെററുകളും പിശകുകളും വരുത്തിയിട്ടുണ്ടെന്നു ഞാൻ മുമ്പു സമ്മതിച്ചിട്ടുണ്ടല്ലൊ.

കുറിയാക്കോസ് ശെമ്മാശ്ശ്.

---

സഭാതാരക പത്രാധിപർ അവർകൾക്ക്

സാർ,

എൻെറ സ്വഭാവത്തിനും ആശക്കും നേരെ വിരോധമായി നിനച്ചിരിയാതവണ്ണം ഉത്ഭവിച്ച കുറിയാക്കോസ് ശെമ്മാശുമായുള്ള വാദപ്രതിവാദത്തിനു വല്ലവിധത്തിലും ഒരു സമാധാനമുണ്ടാകട്ടെയെന്നു വിചാരിച്ചു ഞാൻ സമ്മതിച്ചതായ രാജിഖരാറിനു വിരോധമായി ഇടവകപ്പത്രികയിൽ രണ്ടു ലേഖനങ്ങൾ കുറെ മാസങ്ങൾക്കു മുമ്പു പ്രസിദ്ധീകരിച്ചിരുന്നുവല്ലൊ. അതിനെ തുടൎന്നു ഞാൻ യാതൊന്നും എഴുതാഞ്ഞതു ഇപ്രകാരമുള്ള വാദപ്രതിവാദത്തോടു സ്വഭാവത്താലെയുള്ള എൻെറ വൈമുഖ്യം കൊണ്ടും ഞങ്ങൾക്കു ഇരുപാട്ടുകാൎക്കും മദ്ധ്യേ ന്യായമായ ഒരു വിധി പറവാൻ അറിവുകൊണ്ടും സ്ഥാനംകൊണ്ടും അൎഹനായ ഞങ്ങളുടെ പ്രിൻസിപ്പാൾ ഇരുപാട്ടുകാരുടെയുംകാൎയ്യം കേട്ടുതീൎച്ചപ്പെടുത്തി കൊള്ളട്ടെയെന്നു വിചാരിച്ചതുകൊണ്ടുമാണു.

---

ജാത്യൈകസ്വവിശേഷസംഘത്തിൻെറ വേലയെക്കുറിച്ച് അറിയേണ്ടവർ എൻ. എം. ഐ. എന്ന ഇംഗ്ലീഷ് മാസികയൊ കോഴിക്കോട്ടുനിന്നും പുറപ്പെടുന്ന മലയാളപത്രമൊ വാങ്ങി വായിക്കേണ്ടതാണ്. ഈ പത്രങ്ങൾ ആവശ്യമുള്ളവർ 'പി. ഒ. ഫിലിപ്പ് ബി. എ. മാവേലിക്കര, എന്ന മേൽവിലാസത്തിലപേക്ഷിച്ചാൽ കിട്ടുന്നതാണ്.

മേൽ വിവരിച്ച ലേഖനങ്ങൾകൊണ്ട യാക്കോബായ സമുദായത്തിലെന്ന മാത്രമല്ല നമ്മുടെ സമുദായത്തിലുമുള്ള പലരും എന്നെ തെററി ധരിച്ചിരിപ്പാൻ ഇടയുണ്ട്. ഈ തെററിധാരണ നീക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നതു എൻെറ സ്വഭാവത്തിനു എന്തൊ കറ പററിയെന്ന വിചാരംകൊണ്ടൊ അഥവാ എൻെറ പേരിനു എന്തൊ കേടുവന്നുപോയി എന്നതുകൊണ്ടൊ അല്ല. ദൈവകൃപയാൽ ബലഹീനതയോടു എങ്കിലും ഒരുത്തമമനസ്സാക്ഷിയോടു ദൈവമുമ്പാകെ ജീവിച്ചുപോരുന്നതുകൊണ്ടു ആരെല്ലാം എന്തെല്ലാം എഴുതിയാലും പറഞ്ഞാലും യാതൊരു ഭയവും ഇത്രത്തോളം അശേഷമില്ല.

പിന്നെ ദൈവനിശ്ചിതമായ സമുദായത്തിലുള്ള എൻെറ ഭാവികാലത്തെ വേലക്കു എൻെറ സൂക്ഷ്മക്കുറവുകൊണ്ടൊ അവിവേകംകൊണ്ടൊ ദൈവേഷ്ടത്തിനു വിരോധമായി യാതൊരു കുറവും വീഴ്ചയും വരുത്തരുതെന്ന പരമാത്മആഗ്രഹംകൊണ്ടു മാത്രമാണ് മേൽപറഞ്ഞ തെററിധാരണ നീക്കണമെന്നാശിക്കുന്നത്.

സഭാതാരകക്കു ഇതോടു കൂടി കുറിയാക്കോസ് ശെമ്മാശു അവർകൾ അയക്കുന്ന എഴുത്തുകൊണ്ടു എന്നെ പററിയുള്ള തെററിധാരണയശേഷം നീങ്ങുമെന്നു ഞാൻ വിചാരിക്കുന്നു. ആ എഴുത്തു ഞങ്ങളുടെ ഇരുപാട്ടുകാരുടെയും കാര്യം വിവരമായി കേട്ടു എഴുതിയ ഒരു രാജി എഴുത്തിൻെറ നേരെ തർജ്ജിമയാണ്.

മേൽ പറഞ്ഞ എഴുത്തിൻെറ ഏകദേശമായ ഒരു തർജ്ജമ (ഈ പത്രത്തിൽ പരസ്യപ്പെടുത്തുവാൻ എഴുതിയിരിക്കുന്ന തർജ്ജിമയല്ല) ഈ മാസത്തെ ഇടവകപത്രികയിൽ പ്രസിദ്ധം ചെയ്വാൻ തക്കവണ്ണം രണ്ടാഴ്ചക്കു മുമ്പു എഴുതി അയച്ചിട്ടുണ്ടെന്നു കുറിയാക്കോസു ശെമ്മാശു അവർകൾ എന്നോടു പറഞ്ഞു. അദ്ദേഹം ഇടവകപത്രികയിൽ എഴുതിയിരുന്ന "ഹൈച്ചർച്ചുകാരുടെ ആരാധനക്രമം" എന്ന ലേഖനത്തിൽ അദ്ദേഹം വരുത്തിയ 'പ്രധാനമായ പല തെററുകളും പിശകുകളും സമ്മതിച്ചു അവയെ തിരുത്തി ഏകദേശം മൂന്നാലു മാസങ്ങൾക്കു മുമ്പു പത്രികക്കു എഴുതിയിട്ടുള്ളതായി എന്നോടു പറഞ്ഞു. പത്രിക ഇവിടെ വരാത്തതുകൊണ്ടു അതു പരസ്യപ്പെടുത്തിയൊ ഇല്ലയൊ എന്നു ഞാൻ അറിയുന്നില്ല. ഈ എഴുത്തുകൾകൊണ്ടു നിർഭാഗ്യവശാൽ ആശക്കെതിരായി പ്രവേശിക്കേണ്ടി വന്ന വാദപ്രതിവാദം ഹനിക്കുമെന്നു ആശിക്കുന്നു.

Bishop's college, Calcutta, എം. പി. പോത്തൻ
7th Feb: 1910

ഒരു മാസം മുമ്പ് ഞങ്ങൾക്കു കിട്ടിയ എഴുത്തുകളാണ് മേൽ ചേർത്തിരിക്കുന്നത്. ബിഷോപ്സ കോളജിലെ പ്രിൻസിപ്പാൽ ഇടവകപ്പത്രികയിലും സഭാതാരകയിലും ഉള്ള എഴുത്തുകൾ എല്ലാം വായിച്ചു തർജ്ജമ ചെയ്യിപ്പിച്ച് നോക്കുകയും എഴുത്തുകാരെ വിസ്തരിക്കയും ചെയ്തശേഷം ഒരു വിധി എഴുതിയിട്ട് മാസം കുറെ ആയി. അതു പരസ്യപ്പെടുത്തുവാൻ പ്രിൻസിപ്പാലിന് മനസ്സില്ല. ഈ വിധിയുടെ ശേഷം കുറിയാക്കോസുശെമ്മാശൻ അവർകൾ ഒരു എഴുത്തു രണ്ടു പത്രങ്ങൾക്കും എഴുതണമെന്ന് പ്രിൻസിപ്പാൾ ആവശ്യപ്പെടുകയും ഇംഗ്ലീഷിൽ അദ്ദേഹം തന്നെ ഒരു എഴുത്തു തയ്യാറാക്കുകയും ചെയ്തു. അതിൻെറ തർജ്ജുമ ശെമ്മാശൻ അവർകൾ ഒപ്പുവച്ചു ഞങ്ങൾക്കു അയച്ചുതന്നതാണ് മേൽ ചേർത്തിരിക്കുന്നത്

മ. സ. താ. പത്രാധിപർ.

## പത്രാധിപക്കുറിപ്പുകൾ.

ഒരു മരണം. കോവൂർ ചെറിയാൻ അവർകൾ ഈ മാസം ഫെ൦ം-നു-ശനിയാഴ്ച ഇഹലോകവാസം വെടിഞ്ഞിരിക്കുന്നതായി അറിയുന്നതിൽ വ്യസനിക്ക

ന്നു. ഇദ്ദേഹം നമ്മുടെ വികാരി ജനറാലച്ചൻ അവർകളുടെ കനിഷ്ഠസഹോദരനും വക്കീൽ മിസ്റ്റർ അയ്യിൻെറ പിതാവുമാണ്.

---

വിട്ടുപോയ ഒരു സംഗതി. കഴിഞ്ഞമാസത്തിൽ മാർത്തോമ്മാസിമ്മനാരി ഗൃഹപ്രവേശവൃത്താന്തം എഴുതിയപ്പോൾ ഖജാൻജി ചക്കാലയിൽ മിസ്റ്റർ ഏബ്രഹാമിനെപ്പററി പറവാൻ വിട്ടുപോയതിൽ ഞങ്ങൾ വ്യസനിക്കുന്നു. സിമ്മനാരി പണിക്ക് ആവശ്യപ്പെട്ട ഒട്ടു വളരെ പണം കടം വാങ്ങിക്കുന്നതിന് ചുമതലപ്പെട്ടകയും സമുദായസംബന്ധമായ എല്ലാ കാര്യത്തിനും എന്നപ്രകാരം സിമ്മനാരിപണി സംബന്ധമായ കാര്യത്തിലും അത്യുത്സാഹിയായിരുന്ന ഇദ്ദേഹത്തിൻെറ പേരു അവസരത്തിൽ വിട്ടുപോയതു് ക്ഷന്തവ്യമല്ലാത്ത ഒരു തെററാണെന്നു് സമ്മതിച്ചേ തീരു്.

---

ഇടവകപ്പത്രികയുടെ പത്രാധിപരായിരുന്ന മിസ്റ്റർ ഇ. എം. പീലിപ്പോസ ജോലി രാജിവച്ചിരിക്കുന്നതായി അദ്ദേഹത്തിൻെറ ഒരു എഴുത്തിൽനിന്നു് അറിയുന്നു. മി ശ്രീ മട്ടയ്ക്കൽ മല്പാനച്ചൻ അവർകളാണ് ഇപ്പോൾ മാനേജരും പത്രാധിപരും എന്നു കേൾക്കുന്നു. എന്നാൽ ഇടവകപ്പത്രികയുടെ പത്രാധിപത്യം ഇപ്പോൾ പ്രസിലെ കമ്പോസിററന്മാരാണ് വഹിക്കുന്നതെന്നത്രെ തോന്നുന്നതു് അശേഷം കാര്യവിവരം ഇല്ലാത്ത ലേഖകന്മാർക്കായി പത്രിക മിക്കവാറും ഒഴിഞ്ഞുകൊടുത്തിരിക്കുന്നതു് ശോചനീയംതന്നെ. അവരോടു മറുപടി പറയാത്തതിന് അവർ ഞങ്ങളെ ഇടവിടാതെ ശകാരിക്കുന്നുണ്ട് അതു് വക വെക്കുന്നവനാരു് ? ഒരു ദൃഷ്ടാന്തം പറഞ്ഞാൽ വലിയ നേരമ്പോക്കാണ് ഒരു ലേഖനത്തെ സംബന്ധിച്ചു് അതു് Frivolous ആണ് എന്നു് ഒരു ലേഖകൻ എഴുതിയപ്പോൾ Frivolous എന്നതിനു് അനർത്ഥകം എന്നു് ഞങ്ങൾ അർത്ഥം കൊടുത്തു അതു തെററാണെന്നു പറഞ്ഞുകൊണ്ടു ചില ലേഖകന്മാർ പൊടി പൊടിക്കുന്നു ഈ ലേഖകന്മാരെ ഒരു വിധം എങ്കിലും വിവരമുള്ളവരുടെ കൂട്ടത്തിൽ എണ്ണാമൊ എന്നു് വായനക്കാർ വിധിക്കട്ടെ പ്രൊഫസർ മോണിയർ വില്യംസ് വാമൻ ശിവരാം അപ്‌ററി എം. എ. എന്നീ മഹാ പണ്ഡിതന്മാർ എഴുതീട്ടുള്ള വിലയേറിയ നിഘണ്ടുക്കൾ നോക്കിയാൽ ഈ വാക്കിനു് ഈ അർത്ഥം കൊടുത്തിരിക്കുന്നതായി കാണാം അനർത്ഥകം ലഘു കഥയില്ലാത്തതു് എന്നിങ്ങിനെ ഏതെങ്കിലും ഒരർത്ഥം അതിനു അവിടെ പറയാവുന്നതാണെന്നു് ആർക്കാണ് അറിഞ്ഞുകൂടാത്തതു് ? അനർത്ഥകം എന്നൊ അർത്ഥം എന്നൊ ഉള്ള വാക്കുകളുടെ അർത്ഥങ്ങൾ തന്നെ ഈ ലേഖകന്മാർക്കു അറിഞ്ഞുകൂടാ എന്നാണ് തോന്നുന്നതു് ഈ വിധത്തിൽ അസംബന്ധം പറവാൻ തയ്യാറുള്ളവരോടു മറുപടി പറയണമെന്നു് യോഗ്യന്മാർ ഞങ്ങളോടു ആവശ്യപ്പെടുകയില്ലെന്നു ഞങ്ങൾക്കു അറിയാം പേരില്ലാ ലേഖകന്മാർക്കു ഞങ്ങൾ മറുപടി കൊടുത്തു എന്നു പറഞ്ഞു് ആ കൂട്ടർ ബഹളംകൂട്ടുമെന്നുള്ളതിനു് തർക്കമില്ല ഇതു് അവർക്കു മറുപടി അല്ലെന്നും പത്രിക ഇത്രമേൽ വിവരമില്ലാത്ത വായനക്കാർക്കു വിട്ടു കൊടുത്തിരിക്കുന്നല്ലൊ എന്നു കാണിപ്പാനായി ഒരു ദൃഷ്ടാന്തം പറഞ്ഞു മാത്രമാണെന്നും അറിഞ്ഞുകൊള്ളേണ്ടതാണ്.

---

## പ്രത്യേകപരസ്യം.

മലങ്കര സഭാതാരക പത്രസഹകാരികൾക്കു്.

സഭാതാരകയുടെ പത്രവരി പിരിയുന്ന കാര്യത്തിൽ നേരിടുന്ന വിഷമം നിമിത്തം ഇതിൻെറ നിലനില്പിനെപ്പററി കുറെ ഭയം ഉണ്ടാകാതിരുന്നില്ല. ഇതു് ഇനിയും നിദ്ര പ്രാപിക്കയെന്ന സംഗതി സമുദായാഭിമാനികളായ ഏവർക്കും ഹൃദയശല്യമായിട്ടുള്ളതാണല്ലൊ. എങ്ങിനെ ആയാലും ഇതു് ഇനിയും വീഴിക്കാതെ നടത്തണമെന്നു തന്നെയാണ് ഇവിടെ നിശ്ചയിച്ചിരിക്കുന്നതു്. അതിലേക്കായി ഇപ്പോൾ ഒരു പുതിയ ഏർപ്പാടു ചെയ്തിരിക്കുന്നു. നമ്മുടെ ഇടവകകൾതോറും സഞ്ചരിച്ചു് പത്രവരിപിരിവു ഊർജ്ജിതപ്പെടുത്തുന്നതിനായി നല്ല കാര്യപ്രാപ്തിയുള്ള യോഗ്യനായ ഒരാ

ളിനെ അസിസ്റ്റൻറു മാനേജരായി നിയമിച്ചിരിക്കുന്നു. അതു ഇരവിപേരൂർ മിസ്റ്റർ സി. വി. കുഞ്ചനാണ്. അദ്ദേഹം പണപ്പിരിവുകാരോടു കൂടെ ഇടവകകളിൽ സഞ്ചരിക്കുന്നതായിരിക്കും. അദ്ദേഹവും പണപ്പിരിവുകാരും ഓരോ സ്ഥലങ്ങളിൽ അധികം ബുദ്ധിമുട്ടുന്നതിന് ഇടയാകാതെ പത്രസഖാക്കൾ തങ്ങളുടെ വരിസംഖ്യ അടച്ചുകൊടുക്കയും സമുദായാഭിമാനികളായ ബഹുമാനപ്പെട്ട പട്ടക്കാരും മററു സഹൃദയന്മാരും അദ്ദേഹത്തിനു വേണ്ട സഹായം ചെയ്തുകൊടുക്കയും ചെയ്യണമെന്നപേക്ഷിച്ചുകൊള്ളുന്നു.

പത്രവരി മുടക്കം വരുത്തിയിരിക്കുന്നവരോടു നമ്പരു പതിച്ച് പണം ഈടാക്കുന്നതിനും അദ്ദേഹത്തിന് അധികാരമുണ്ടായിരിക്കുന്നതാണ്.

എന്ന്

 മ. സാ. താ. മാനേജർ
കെ. എൻ. ദാനിയേൽ

---

വൽ വൃ൩ മകരം. പനയ്ക്കൽ ചേറു ചാക്കോ രൂ. ഫൽ വൃ൩ മേടം. ചങ്കത്ത് താരപ്പൻ ഇട്ടൂപ്പ രൂ. വൽ വൃ൩ മകരം. ചങ്കത്ത് ചുമ്മാര് ഇയ്യോവ് രൂ. ഫൽ വൃ൩ മേടം. പനയ്ക്കൽ ഇട്ടൂപ്പ് മത്തായി രൂ. ന വൃ൩ മേടം. തെക്കേക്കര ചാക്കുണ്ണി കുഞ്ചപ്പൻ രൂ. ന വൃ൩ മേടം. പനയ്ക്കൽ ഇട്ടിയേരാ ഇട്ടൂപ്പ ക ന വൃ൩ മേടം. തെക്കേക്കര താരു താവു രൂ. വൽ വൃ൩ മീനം. സി. എം. ജേക്കോബ് രൂ. ഫൽ വൃ൩ മേടം. പി. സി. ജെയിംസ ക ന വൃ൩ മേടം പുലിക്കോട്ടിൽ ചുമ്മാരു താരു രൂ ഫൽ വൃ൩ മേടം സി. സി. ചുമ്മാരു രൂ. ന വൃ൩ മേടം. കാക്കാശേരിൽ ഇട്ടിമാണി മകൻ മാത്തു രൂ. ഫൽ വൃ൩ ധനു. ചിരൻ ഇട്ടിയേയച്ചൻ ഇട്ടി മാണി രൂ. ന വൃ൩ തുലാം. അരിമ്പൂരു പൌലോസ് ചേറു രൂ. ഫൽ വൃ൩ മകരം. ചിരൻ വറിയതു താരു ക ന വൃ൩ ഇടവം കെ. വി. ചെറിയാൻ (ചിറളയം) രൂ. ഫൽ വൃ൩ ഇടവം. സി. എം. ജോസേഫ് കത്തനാർ രൂ. ഫൽ വൃ൩ ഇടവം. കുത്തൂരു ഉതുപ്പ് കുഞ്ഞൻ രൂ. ഫൽ വൃ൩ കർക്കടകം കാനം പഴയമഠത്തിൽ ശെമ്മാശൻ രൂ. വ വൃ൩ മേടം. പാലശേരിൽ വൈശ്യൻ രൂ ഫൽ വൃ൩ മീനം. മാങ്ങാനം കണ്ണോത്ര വർക്കി കുഞ്ഞൻ രൂ. ഫ വൃ൩ തുലാം. തോണിക്കടവിൽ ചാണ്ടി രൂ. ഫ വൃ൩ തുലാം. കളരിയ്ക്കൽ കുഞ്ഞൻ രൂ. ഫ വൃ൩ ധനു. കാരയ്ക്കൽ കുന്നുതറ കെ. എം. ചെറിയാൻ രൂ. ഫൽ വൃ൩ ധനു. കൌങ്ങുംപ്രയാർ ഡി. ശ്രീ. അടങ്ങപ്പുറത്ത് യാക്കോബ് കത്തനാർ രൂ. ഫൽ വൃ൩ ധനു. പുതുപ്പറമ്പിൽ ഗീവറുഗീസ് മത്തായി രൂ. ഫ വൃ൩ മേടം. കലമണ്ണിൽ ഉമ്മൻ രൂ. ഫൽ വൃ൩ തുലാം. മാളിയേക്കൽ മലയിൽ ഗീവറുഗീസ് മത്തായി രൂ. ഫൽ വൃ൩ കുംഭം മതിരംപൊയ്കയിൽ ഈപ്പൻ ക ഫ വൃ൩ ധനു ഇടമുറിയിൽ ഗീവറുഗീസ് ക ഫ ച ൧ കാ വൃ വൃശ്ചികം റാന്നി മുണ്ടകത്തിൽ ഇരുപ്പൂട്ടി ക ഫൽ വൃ൩ ധനു മലയിൽ പീലിപ്പോസ ക ഫൽ വൃ൩ മേടം പനവേലിൽ ഇടിക്കുള ക ഫ വൃ൩ മകരം തേക്കാട്ടിൽ പീലിപ്പോസ് ക ഫൽ വൃ൩ മേടം പുല്ലേൻപള്ളിൽ ഗീവറുഗീസ് ക ഫ വൃ൩ മകരം

കോഴഞ്ചേരി. വാളത്തോക്കിൽ തോമ്മാസ് രൂ. ഫൽ വൃ൩ മേടം. തുമ്പമൺ

നമ്പ്യാട്ടു കൊച്ചുകുഞ്ഞു ക. ഫൽ വൃ൩ മേടം. വേമ്പഴത്തറയിൽ മത്തായി ക. ഫൽ വൃ൩ കന്നി മണ്ണിൽ കൊച്ചുകുഞ്ഞു ക. ഫൽ വൃ൩ കന്നി. കോയിപ്രത്തു തോമ്മാ ക. ഫ വൃ൩ ഇടവം. പുല്ലൂർ മത്തായി ക. ഫൽ വൃ൩ കുംഭം. പടിഞ്ഞാറേമണ്ണിൽ കൊച്ചുകുഞ്ഞു ക. വ വൃ൩ ചിങ്ങം. വടക്കേൻറെ അബ്രഹാം ക. ഫ വൃ൩ ധനു. ... ശ്രീ. വലിയതുണ്ടിയിൽ അച്ചൻ ക. ഫൽ വൃ൩ ധനു. തെങ്ങുംതോട്ടത്തിൽ ഉണ്ണുണ്ണി ക. ഫ വൃ൩ മിഥുനം തെക്കേത്തു കുഞ്ചൻ ക. ഫൽ വൃ൩ ധനു. കിഴക്കേതിൽ മത്തായി ക. ഫൽ വൃ൩ ധനു. പെലക്കത്തറയിൽ ചെന്നാട്ടു ഗീവറുഗീസ. ക ഫ വൃ൩ ചിങ്ങം. പുത്തൻപറമ്പിൽ അല്പി ക ഫൽ വൃ൩ മേടം. മുറരുത്തു ഗീവറുഗീസ് ക. ഫൽ വൃ൩ ധനു. കുളത്തിനാൽ ഇടിച്ചെറിയ ക. വ വൃ൩ മേടം. കണിയാംപറത്തു മുത്തകുഞ്ഞ ക. ഫൽ വൃ൩ ധനു

പൊയ്യാനി കുഞ്ഞുഞ്ഞ് ക. ഫൽ വൃ൭ മേടം' എം. തോമ്മാസ് ക വ വൃ൭ ചിങ്ങം. മിസ്സ സ്സ് മേറി ചെറിയാൻ ക. ഫൽ വൃ൭ മേടം. ചിററാനിക്കൽ തോമ്മാ ക. ഫ ച. വ വൃ൭ കന്നി. ചെറിയ കൊട്ടോണ തോമ്മാ ക. ഫൽ വൃ൭ മേടം. പടിഞ്ഞാറെമണ്ണിൽ തോമ്മാ ക. ഫ ച. ൭ വൃ൭ തുലാം. മണ്ണുമേലേടത്തു മാത്തൻ ക. ഫ വൃ൭ കന്നി. പണ്ടിയാലക്കൽ ഔസേപ്പ് ക. വ വൃ൭ മേടം. മുളമൂട്ടിൽ അബ്രഹാം ക. ഫൽ വൃ൭ മേടം. എം. സി. തോമ്മാസ് ക. ഫൽ വൃ൭ മേടം. വാല്യപറമ്പിൽ ചൊച്ചുകുഞ്ഞ് ക. ഫൽ വൃ൭ മേടം. തേലപ്പുറത്തു ഉണ്ണുണ്ണി ക. ഫൽ വൃ൭ മീനം. തുണ്ടിയത്തു ചെറിയാൻ ക. ഫ വൃ൭ ചിങ്ങം പെരങ്ങാട്ടു കൊച്ചുകുഞ്ഞു ക. ഫ വൃ൭ മേടം. പെരുനാട്ടു. ചെമ്മക്കാട്ടു ബദാനിപണ്ടകശാലയിൽ കെ. സി. കൊച്ചുകുഞ്ഞു ക. ഫൽ വൃ൭ തുലാം. കെ. മാത്തുണ്ണി കമ്പനിപ്പാണ്ടകശാല തെക്കെക്കച്ചേരി ക. ഫ വൃൗ ഇടവം. മാണിപ്രത്തു കോരുതു ഉമ്മൻ ക. ഫൽ വൃ൭ മീനം കണ്ണാടിമുക്കിൽ ജേക്കോബ് ക ഫൽ വൃ൭ മിഥുനം ചക്കാലയിൽ യോഹന്നാൻ രു ഫൽ വൃ൭ ഇടവം കൊച്ചുവീട്ടിൽ ഉമ്മുമ്മൻ രുഫൽ വൃ൭ മേടം, മണിപ്രത്തു പടിഞ്ഞാറു കോരുതു രു ഫൽ വൃ൭ മീനം

ചേന്നങ്കരി. മണ്ണുംകേരിത്തറയിൽ വക്കി അപ്പു രു. ഫ വൃ൭ കന്നി ചെറുകാട്ടുശേരിൽ കുഞ്ഞാക്കൊ രു. ഫൽ വൃ൭ ധനു. ആറാത്തുപ്പള്ളിൽ യോഹന്നാൻ രു. ഫ വൃന്ന മകരം. വെണ്ണിക്കുളം. പാലാക്കുഴ കൊച്ചുകുഞ്ഞു ഗീവറുഗീസ് രു. ഫൽ വൃൗ മേടം. ഊരിയക്കുന്നത്തു മറുതാക്കുന്നത്ത് .തോമ്മാ രു. ഫ വൃൗ കന്നി. കടക്കമണ്ണിൽ പെരുമാൾ രു. ഫ വൃൗ മകരം. മാലേൽ ഗീവറുഗീസ് രു. ഫൽ വൃ൭ ചിങ്ങം. കൂടത്തുംമുറിയിൽ ലൂക്ക് രു. ഫ വൃ൭ ചിങ്ങം. മി. ശ്രീ. തച്ചുകുഴിയിൽ അച്ചൻ ക. ഫൽ വൃ൭ മേടം. കല്ലാക്കുന്നേൽ പുത്തൻപുരയ്ക്കൽ പീലിപ്പോസ് ക. ഫൽ വൃൗ മിഥുനം. പാണ്ടനാട്ടു. ചാക്കപ്പുറമ്പിൽ മത്തായി ക. ഫ വൃൗ ധനു. തുരുത്തിക്കാട്ടു. മാളിയേക്കമലയിൽ ചാക്കൊ ക. ഫ വൃ൭ വൃശ്ചികം. വടക്കേ അരിങ്ങട കുര്യൻ ക. ഫ വൃൗ ചിങ്ങം. ചിറേൽ കാരയ്ക്കാട്ടു കൊച്ചിപ്പൻ ക. ഫൽ വൃൗ ഇടവം. ഇരുവള്ളിപ്ര.ററി. ഐ. മാത്യു ക. ഫൽ വൃ൭ മേടം. കല്ലൂപ്പാറ. തുരുത്തിപ്പള്ളിൽ തോമ്മാസ് വാദ്ധ്യാർ ക. വ വൃ൭ ചിങ്ങം. കല്ലറയ്ക്കൽ അപ്പു ക. ഫ വൃൗ ധനു താനത്ത് ററി. ഐ. മത്തായി ക. ഫ വൃൗ മേടം. പള്ളിയ്ക്കൽ വറുഗീസ് ക. ഫൽ വൃ൭ ധനു. മാരാമണ്ണു പുളിയേലിമണ്ണിൽ മുത്തകുഞ്ഞു ക. ഫൽ വൃ൭ ധനു. താഴെ കളത്തൂർ കൊച്ചുകുഞ്ഞു ക. ഫ വൃൗ ഇടവം. കെ. വി. സ്കറിയാ ക ഫ വൃ൭ മകരം. പുതുശേരിൽ മത്തായി ക. വ വൃ൭ മകരം. റാത്തറ ചാക്കൊ ക. ഫൽ വൃൗ കുംഭം. കോയിത്തോടത്ത് വറുഗീസ് ക. ഫ വൃൗ ഇടവം. കളത്തറയിൽ വെള്ളൂൻ ക. ഫ വൃൗ ഇടവം. മല്ലപ്പള്ളി. പാറത്തോട്ടു ഉമ്മമ്മൻ ക. ഫ വൃൗ ധനു. വല്യവീട്ടിൽ കൊച്ചുകുഞ്ഞു ക. ഫ വൃൗ മേടം. പൊയ്യമണ്ണിൽ മാത്തുണ്ണി ക. ഫൽ വൃ൭ കന്നി. അയ്ക്കരമേപ്രത്തു കുഴവേലിൽ ഗീവറുഗീസ് ക. ന വൃ൭ കുംഭം. നടുവിലേക്കുററു ഗീവറുഗീസ് ക. ഫ വൃന്ന കർക്കടകം. കീച്ചേരി കുന്നുംമ്പഴെ കുട്ടി ക: ഫ വൃൗ മേടം. കീച്ചേരി കുന്നുംമ്പഴെ മേലേക്കുററു മത്തായി ക. ഫ വൃൗ മേടം. ചിററപ്പശേരിൽ കുര്യൻ ക. ഫ൭ ധനു. പാലശേരിൽ മത്തായി ക. ഫൽ വൃ൭ ചിങ്ങം. പി. ഒ. മത്തായി ക. ഫ വൃ൭ ഇടവം. നടുവത്തു പുതുപ്പറമ്പിൽ ചാണ്ടി ക. ഫൽ വൃ൭ കന്നി. മി ശ്രീ വട്ടശേരിൽ അച്ചൻ ക: ഫൽ വൃ൭ മേടം. മാളിയയ്ക്കൽ കോശി ക. ഫ വൃന്ന കർക്കടകം. കുമ്പനാട്ടു. പുഴിക്കാലായിൽ ചാക്കൊ ക. വ ച. ൭ വൃ൭ തുലാം. വേങ്ങപ്പുറമ്പിൽ കൊച്ചിടിക്കുള ക. ഫ വൃൗ ഇടവം. പള്ളിതെക്കേതിൽ ററി. ററി. ജോൺ ക. ന വൃ൭ മേടം. മി ശ്രീ വ‥ച്ച വീട്ടിൽ അച്ചൻ ക. ഫൽ വൃ൭ ധനു. പടിഞ്ഞാറുകരെ കൊച്ചിശൊ ക. ഫ വൃൗ കുംഭം. മാമൂട്ടിൽ പുത്തൻപുരയ്ക്കൽ യോഹന്നാൻ ക. ഫൽ വൃ൭ ധനു. മാംമൂട്ടിൽ എം. ജെ. കോശി ക. ഫൽ വൃന്ന ചിങ്ങം. പുഴിക്കാലായിൽ മത്തായി ക, ഫ വൃ൭ ചിങ്ങം. വാഴപ്പറമ്പിൽ യോഹന്നാൻ ക, ഫൽ വൃ൭ തുലാം ആനിക്കാട്ടു. ചക്കുങ്കൽ ഗീവറുഗീസ് ക. ഫൽ വൃൗ ഇടവം വി ഐ വറുഗീസ വരിക്കമാങ്കൽ ക വ. വൃ൭ തുലാം എണ്ണ ട്ടായത്തൂർ ചാക്കൊ ക വ. വൃ൭ കന്നി പട്ടാമ്പി. സി ഒ വറുഗീസ ക ഫൽ വൃ൭ മകരം